# ബഥനിമാസിക

വാല്യം ൩ | നവംബർ 1924 വൃശ്ചികം 1100 | ലക്കം ൧൧

## വിഷയവിവരം





ഒരു ആണ്ടത്തേക്കു വരിസംഖ്യ മുൻകൂർ ഒരുരൂപാ മാത്രം.
ഏഴ മാസിക ഒരേ വിലാസത്തിൽ വരുത്തുന്നപക്ഷം
വരിസംഖ്യ ആറുരൂപാമാത്രം.

# ഭഗിനിമാസിക

വാല്യം ൩ | നവംബർ, 1924 വൃശ്ചികം, 1100 | ലക്കം ൧൧

## ഹാദ്ദ്വപ്രാത്ഥനകൾ

### തിങ്കളാഴ്ചസന്ധ്യ.

ദൈവമേ, നീ എന്റെ ദൈവം മാത്രമല്ലല്ലൊ. എന്റെ പിതാവുംകൂടെ ആണ്. നിന്റെ സന്താനമെന്ന നിലയിൽ നിന്റെ അടുത്തു വരുന്നതിന്ന നീ എന്നെ അനുകൂലിക്കുന്നതിനായി ഞാൻ സ്തോത്രം ചെയ്യുന്നു. പിതാവു മക്കളെ ആശിൎവ്വദിക്കുന്നപോലെ നീ എന്നെ ആശിൎവ്വദിക്കണമേ.

എന്റെ സകല ആവശ്യങ്ങളും നീ അറിയുന്നുണ്ടല്ലൊ. എന്റെ ഞെരുക്കങ്ങളെല്ലാം, ദുഃഖങ്ങളെല്ലാം, മനസ്സിന്റെ ആഗ്രഹങ്ങളെല്ലാം നീ അറിയുന്നു. ഞാൻ ബലഹീനനാകുന്നു; നീ എന്നെ ബലപ്പെടുത്തുക. ഞാൻ ദരിദ്രനാകുന്നു; നീ എന്നെ ധനവാനാക്കുക. ഞാൻ യാതൊന്നുമില്ലാത്ത വ്യത്ഥനായി നിന്റെ അടുക്കൽ വരുന്നു; നിന്റെ പൂൎണ്ണതയിൽ നിന്ന എന്നെ നിറയ്ക്കുക. എനിക്കു വേണ്ടതെല്ലാം തരിക. ഞാൻ ചോദിക്കാൻ ധൈൎയ്യപ്പെടുന്നതിലപ്പുറമായി നീ എനിക്കു തരിക. ഞാൻ അൎഹിക്കുന്നതിന്ന തക്കവണ്ണം എനിക്കു തന്നാൽ പോരാ. എന്റെ ആവശ്യത്തിന്ന തക്കവണ്ണം തരിക. നിന്റെ സമൃദ്ധിക്കനുസരണമായി എനിക്കു തരിക.

കത്താവേ, എൻെറ പാപങ്ങളെല്ലാം നീ അറിയുന്നു. ഞാൻ അവയെ അറിവാൻ എനിക്കു സംഗതിയാക്കുക. എൻെറ പാപങ്ങളുടെ വലിപ്പവും സമൃദ്ധിയും അറിവാൻ എനിക്കു സംഗതിയാക്കുക. കഴിഞ്ഞതെല്ലാം എനിക്ക് ഓൎമ്മ വരുത്തി തരിക. ഞാൻ തെററിപ്പോയതു് ഏതിൽ എന്നു് എന്നെ അറിയിക്കുക. ഗോപ്യമായ അധൎമ്മങ്ങളെ നീ വെളിപ്പെടുത്തി തരിക. ദോഷവിചാരങ്ങളാലും അശുദ്ധ ആഗ്രഹങ്ങളാലും ഞാൻ എങ്ങിനെ തെററി എന്നു് എനിക്കു മനസ്സിലാക്കി തരിക.

(സ്വയപരിശോധനയുടെ ശേഷം.)

കത്താവേ, എന്നോടു ക്ഷമിക്കണമേ. യേശുമ്ശിഹായെ ഓത്തു ദൈവമേ, എന്നൊടു ക്ഷമിക്കണമേ. എനിക്കായി ക്രൂശിന്മേൽ ചൊരിഞ്ഞ ആ തിരുരക്തംകൊണ്ടു് എന്നെ കഴുകണമേ. കല്ലായഹൃദയത്തെ നീക്കികളക. മാർദ്ദവമായ ഹൃദയത്തെ, അതേ അനുകമ്പ ഉള്ളതും സ്നേഹവും വിശ്വാസവുമുള്ളതും ആയ ഹൃദയത്തെ എനിക്കു തരിക.

എൻെറ തെററുകളെ ക്ഷമിക്കുക. അവ മേലാൽ എന്നെ ബാധിക്കാതെ ജീവിപ്പാൻ സഹായിക്കുക. നിൻെറ പരിശുദ്ധാത്മാവിൻെറ ശക്തിയിൻ കീഴിൽ എന്നെ സൂക്ഷിച്ചുകൊള്ളുക. കൃപയാൽ തുടരെ വളൎന്നുകൊണ്ടിരിപ്പാൻ എന്നെ അനുഗ്രഹിക്കുക. പിന്നിലുള്ളതിനെ ഞാൻ മറന്നു് എൻെറ മുൻപിൽ നീ വച്ചിട്ടുള്ള നിൻെറ മഹത്വത്തിൻ കിരീടത്തെ എത്തിപ്പിടിപ്പാൻ എന്നെ നടത്തിക്കുക. ഞാൻ എററം നന്നായി നിന്നെ സേവിക്കുന്നതിനു നീ എനിക്കായി തെരഞ്ഞെടുത്തിട്ടുള്ള ജീവിതം തന്നേ എനിക്കു മഹത്വത്തിൻ കിരീടം ആകുന്നു. സ്വാത്മത്തേ ക്രൂശിപ്പാൻ എനിക്കു കൃപ തരിക. എൻെറ ശരീരത്തിൻെറ അഹങ്കാരത്തെ—ജഡത്തിൻ ഇച്ഛകളെ—അമൎത്തുവാൻ ശക്തിതരിക. എൻെറ വിചാരങ്ങളെയും ആഗ്രഹങ്ങളേയും ഇച്ഛയേയും നിനക്കു് അധീനമാക്കുവാൻ അനുഗ്രഹിക്കുക. ഈ രാത്രിയിൽ കത്താവെ,നിൻെറ ദയയാൽ നിൻെറ സംരക്ഷണത്തിലേക്കു് എന്നെ സ്വീകരിക്കണമെ. എനിക്കു് ഉറക്കവും വിശ്രമവും തന്നു് എന്നെ പുതുതായി ശക്തിപ്പെടുത്തണമേ. പിതാവായ നിൻെറ തൃക്കൈ എപ്പോഴും എൻെറ മേൽ ഇരിക്കണമേ. നിൻെറ വിശുദ്ധാത്മാവു് എപ്പോ

ഴം എന്നോടുകൂടെ ഉണ്ടായിരിക്കേണമെ. ഈ രാത്രിയിൽ ഞാൻ നിന്റെ സംരക്ഷണയിൽ നിർഭയമായും സുഖമായും കഴിച്ചുകൂട്ടുവാൻ അനുഗ്രഹിക്കുക.

എന്റെ അടുത്തവരും സ്നേഹിതന്മാരുമായ എല്ലവരേയും അനുഗ്രഹിക്കുക. ദൂരസ്ഥന്മാരെയും അപരിചിതന്മാരെയും അനുഗ്രഹിക്കുക. എനിക്കുവേണ്ടി ഞാൻ എന്തെല്ലാം ചോദിച്ചിട്ടുണ്ടോ അവയെല്ലാം ഇവൎക്കും കൊടുക്കണമെ. ഇവരിൽ ആരെങ്കിലും ഇപ്പോൾ രോഗത്തിൽ ആണെങ്കിൽ അവരെ സുഖപ്പെടുത്തണമെ. ദുഃഖത്തിലിരിക്കുന്നുവെങ്കിൽ ആശ്വസിപ്പിക്കണമെ. മനശ്ചഞ്ചലതയിലൊ സംശയത്തിലൊ ഇരിക്കുന്നുവെങ്കിൽ അവരെ നീ നടത്തണമെ. നിന്നിൽ നിന്നു അകന്നു പോയിരിക്കുന്നവരെ കൎത്താവേ, നീ അടുത്തു വരുത്തണമെ. നിന്നെ അറിയുകയും സ്നേഹിക്കയും ചെയ്യുന്നവൎക്കു നിന്റെ കൃപ അധികമായി കൊടുക്കണമെ. പിതാവേ, കേൾക്കണമെ. ഈ പ്രാൎത്ഥനകൾക്കുത്തരമരുളണമേ. നിന്റെ സമാധാനം ഞങ്ങൾക്കു തരണമേ.

ആകാശത്തിലുള്ള ഞങ്ങളുടെ പിതാവേ—ഇത്യാദി.

## ധ്യാനം

ജീവിതോദ്ദേശ്യം.

(ഈ മാസത്തിൽ എല്ലാ ദിവസത്തേക്കും ഈ ധ്യാനത്തിനുള്ള വാക്യങ്ങൾ ഓരോന്നുവായിച്ചു ധ്യാനിക്കാവുന്നതാണ്.)

A തലേരാത്രി.

താഴെകാണുന്ന വിഷയങ്ങൾ വേദസാക്ഷി സഹിതം പഠിക്കുക.

൧. ദൈവം സകലത്തേയും സൃഷ്ടിച്ചു. ഇന്നും സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു.

എബ്രാ: ൰:൪; ൧:൧൦—൧൨; എശാ: ൪൪:൨൪—൨൮; കോലൊ: ൧:൧൬;

൨. ദൈവം സകലത്തേയും നടത്തിക്കുന്നു.

ശു: മക്കോ: ൧൩:൨൦,൩൨; അപ്പൊ: പ്ര: ൧:൭; ൧൭:൨൬.

൩. ദൈവത്തിനു തന്റെ സൃഷ്ടിയുടെമേൽ സൎവ്വാധികാരമുണ്ട്.

യറമിയ. ൧൮:൫, ൬.

൪. ദൈവത്തിൻെറ പ്രവൃത്തികളും ദാനങ്ങളും വിവിധങ്ങളാകുന്നു. ക്രിസ്തുവിൽ അവയെല്ലാം ഒന്നാകുന്നു.

൧ കോറി: ൧൨:൪—൬,൧൨; ൨ കോറി ൧൦:൧൭

൫. ദൈവത്തിൻെറ പ്രവൃത്തികൾക്ക് ഉദ്ദേശ്യമുണ്ട്.

റോമ. ൯:൧൭; പുറപ്പാ. ൯:൧൬; കോലോ. ൧:൧൬; എഫേസി. ൨:൭൦; വെളി. ൧൫:൧൭; റോമാ. ൮:൨൮.

൬ ദൈവം എന്നും തൻെറ സൃഷ്ടിയെ കരുതുന്നു.

മത്താ. ൬:൨൫—൩൪; ൧൦:൨൯—൩൦; ൨൫:൩൪.

൭. ദൈവം ഉണ്ടാക്കാത്ത സകലവും നശിച്ചു പോകും.

മത്താ: ൧൫:൧൩.

B. ലോകാഭിവൃദ്ധി ഇന്ന പ്രകാരമായിരിക്കണമെന്നു ദൈവത്തിന് ഒരു പ്ലാനുണ്ട്. ഈ പ്ലാൻ മനുഷ്യായുസ്സിൻെറ നാനാഭാഗങ്ങളേയും മനുഷ്യൻെറ സർവ്വചൈതന്യങ്ങളേയും സംബന്ധിക്കുന്നവയാണ്.

ദൈവം സകലത്തേയും സൃഷ്ടിച്ചിരിക്കുന്നു.

സ്നേഹപൂർവ്വം ദൈവം സകലത്തേയും പാലിക്കുന്നു.

സകലത്തേക്കുറിച്ചും ദൈവത്തിനു പ്ലാനും ഉദ്ദേശ്യവും ഉണ്ട്. ലോകാഭിവൃദ്ധിയെ സംബന്ധിച്ചും ഓരോ മനുഷ്യനെ സംബന്ധിച്ചും ദൈവത്തിന് ഒരു പ്ലാൻ ഉണ്ട്.

C. നാം എത്രകണ്ടു സൂക്ഷിച്ചു നോക്കുന്നുവോ അത്രയും നമുക്കു വിശദമായി പ്രത്യക്ഷപ്പെടുന്നതു ലോകത്തിൽ അഭിവൃദ്ധിയുണ്ടായിക്കൊണ്ടിരിക്കുന്നതു് ഒരു വ്യവസ്ഥിത പന്ഥാവിൽകൂടെയാകുന്നു എന്നത്രേ. മനുഷ്യാഭിവൃദ്ധി യാദൃശ്ചികമൊ ക്രിത്രിമമൊ ആയ വിധത്തിൽ അല്ല പോകുന്നതു്. ക്രമമായും ഏകോദ്ദേശ്യത്തോടുകൂടിയുമുള്ള വഴിയിൽ അഭിവൃദ്ധി പന്ഥാവു കിടക്കുന്നു. ഓരോ ഭാഗവും യഥാക്രമം പ്രത്യക്ഷപ്പെടുന്നു. ഒരു ചെടി വികസിക്കുന്നപോലെ എല്ലാം വികസിക്കുന്നു.

D. പ്രബോധനങ്ങൾ. ഒരു മേധാവിയുടെ അധീനത്തിലുള്ള വലിയ യന്ത്രത്തെ സങ്കല്പിക്കുക. അതിൻെറ അംശങ്ങളായ ഓരോ ചെറിയ യന്ത്രങ്ങളും അന്യോന്യം പരിചയമില്ലാത്ത വേലക്കാരെക്കൊണ്ടു നടത്തിക്കുന്നതിനു മേധാവി ഏല്പിച്ചിരിക്കുന്നു. ഓരൊ ചെറിയ യന്ത്രവും നടത്തുന്ന വേലക്കാർ വലിയ യന്ത്രത്തിൻെറ വേലയെ മനസ്സിലാക്കീട്ടില്ലാ. അവരെല്ലാവരും തമ്മിൽ ശരിയായി അറിയുകപോലുമില്ല. വേലയുടെ പൊതുവായ ഫലവും എന്തെ

ന്നു അറിഞ്ഞിട്ടില്ല. എങ്കിലും അവനവനെ ഏല്പിച്ച യന്ത്രത്തെ അവനവന്റെ ബുദ്ധി പ്രയോഗിച്ചും സ്വാതന്ത്ര്യത്തോടുകൂടിയും നടത്തുന്നു. സ്വമനസ്സാലെയാണ് ഓരോ വേലകളും അവർ നടത്തുന്നത്.

ദൈവം സർവ്വലോകത്തിന്റേയും മേധാവിയാണ്. ഓരോ മനുഷ്യനും ദൈവത്തിന്റെ കീഴിലുള്ള ഓരോ വേലക്കാരാകുന്നു. ആകപ്പാടെയുള്ള പ്ലാൻ എന്താണെന്ന് അവരിൽ ഒരുത്തനും സങ്കല്പിച്ചിട്ടുപോലും ഇല്ല. തന്റെ സ്വന്തമല്ലാത്ത ഒരു വേലയെ സ്വാതന്ത്ര്യത്തോടും ബുദ്ധിപൂർവ്വമായും അവൻ നിർവ്വഹിക്കുന്നു.

ഓരോ മനുഷ്യനും ഓരോ പ്രത്യേക പ്രാപ്തിയുണ്ട്. അവനവനുള്ള പ്രത്യേക ശക്തി എന്തെന്നു കണ്ടുപിടിച്ച് അതിനെ വികസിപ്പിക്കുന്നതുകൊണ്ട് ഓരോ മനുഷ്യനെക്കൊണ്ടും പൊതുസമുദായത്തിന് അധികം പ്രയോജനം വരുത്തുവാൻ കഴിയും.

E രാവിലെയുള്ള ധ്യാനപ്രവേശം.

൧. ദൈവസാന്നിദ്ധ്യം: ദൈവം എന്നെ കാണുന്നു. ഞാൻ ഇരിക്കുന്നതും എഴുന്നേല്ക്കുന്നതും അദ്ദേഹം അറിയുന്നു. എന്റെ നടപ്പും കിടപ്പും ശോധന ചെയ്യുന്നു. എന്റെ നിരൂപണകൾ അദ്ദേഹം ദൂരത്തുനിന്നു ഗ്രഹിക്കുന്നു. എന്നെക്കൂടാതെ നിങ്ങൾക്കൊന്നും ചെയ്വാൻ കഴികയില്ലെന്നും അരുളിച്ചെയ്യുന്നു. എന്റെ കാവൽ ദൂതൻ എപ്പോഴും ദൈവത്തിന്റെ തിരുമുഖം കണ്ടുകൊണ്ടിരിക്കുന്നു. എന്റെ വഴികളെല്ലാം ദൈവത്തിനു മനസ്സിലായിരിക്കുന്നു. തിരുസന്നിധിവിട്ടു ഞാൻ എവിടെ പോകുന്നു. സ്വർഗ്ഗത്തിൽ കയറിയാൽ അവിടെ നീ ഉണ്ട്, പാതാളത്തിൽ എന്റെ കിടക്ക വിരിച്ചാൽ. അവിടെയും നീ ഉണ്ട്. ഇതിൽ ഏതെങ്കിലും ഒന്നു ചിന്തിച്ചു ദൈവസന്നിധിബോധം നിന്നിൽ ഉളവാക്കുക.

൨. അനുതാപം. നിന്റെ കഴിഞ്ഞ ജീവിതത്തിൽ ദൈവത്തെയും നിന്റെ ആത്മാവിനെയും മുറിപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും പാപത്തെക്കുറിച്ചു ചിന്തിക്കുക. "ഞാൻ മനുഷ്യനെ നിർമ്മിച്ചതു് എനിക്കു് അസഹ്യമായിത്തീർന്നിരിക്കുന്നു" എന്നു ദൈവം പറയത്തക്കവണ്ണം നീ ദൈവത്തെ വേദനപ്പെടുത്തിയിട്ടുണ്ടോ? ഒരു മകൻ എന്ന നിലയിലാണോ സ്വർഗ്ഗസ്ഥ പിതാവിനോടു നീ പെരുമാറിയിട്ടുള്ളതു്. കർത്താവേ, ഞാൻ പാപം ചെയ്തുപോയി; നിന്റെ കൃപപോലെ എന്നോടു കരുണചെയ്യണമേ. ഹിമം പോ

ലെ എന്നെ വെണ്മയാക്കണമേ. എൻെറ പാപം ഈ ധ്യാനത്തിന്നു തടസ്സമായി ഭവിക്കരുതേ.

അല്ലെങ്കിൽ നീ പുണ്യത്തിൽ എത്രമാത്രം പുറകിലാണെന്നു ചിന്തിക്കുക. വി: പിതാക്കന്മാരുടെയും ഭക്തന്മാരുടെയും ദൃഷ്ടാന്തങ്ങൾ ഓൎത്തു നിൻെറ അപൂൎണ്ണതയെക്കുറിച്ചു മനസ്താപപ്രകരണം ചെയ്യുക.

൩. പരിശുദ്ധറൂഹായുടെ സഹായം അപേക്ഷിക്കുക.

വിശുദ്ധാത്മാവേ! നീ ശുദ്ധീകരിക്കുന്ന റൂഹായാകുന്നു. നീ ലോകത്തിന്നു നീതി (പുണ്യം)യെക്കുറിച്ചും പാപത്തെക്കുറിച്ചും ബോധം വരുത്തുന്നു. ഈ ധ്യാനത്തിൽ എന്നെ സഹായിക്കണമേ. (ഇന്ന) പാപത്തെ ത്യജിപ്പാനും (ഇന്ന) പുണ്യത്തെ എന്നിൽ വളൎത്തുവാനും ഈ ധ്യാനം എനിക്കു സഹായമായി തീരണമേ. എൻെറ ആത്മാവിനോടു നീ സംസാരിക്കണമേ. നിൻെറ നിശ്വാസങ്ങൾക്കു ഞാൻ പരിപൂൎണ്ണമായി കീഴ്പെടാൻ തയാറായിരിക്കുന്നു.

F. <u>ആലോചനാവിഷയങ്ങൾ.</u>

ലോകത്തെപ്പററി ദൈവത്തിന് ഉദ്ദേശ്യമുണ്ടു്. ലോകാഭിവൃദ്ധി ദൈവത്തിൻെറ ഉദ്ദേശ്യമാകുന്നു. മനുഷ്യൻ മഹത്തരമായ ഒരു വലിയ വേലയിൽ പങ്കുള്ളവനാകുന്നു. ദൈവത്തിന് ഓരോ മനുഷ്യായുസ്സിനെ സംബന്ധിച്ചും ഓരോ ഉദ്ദേശ്യമുണ്ടു്.

ഏശാ: ൪൫:൫; റോമാ: ൯:൧൯-൨൧; മത്തായി ൨൦:൧൫.

<u>പ്രാൎത്ഥന.</u>

സ്നേഹമേറിയ കൎത്താവേ, നീ എന്തിനായി എന്നെ സൃഷ്ടിച്ചു. അതിമഹത്തായ ഉദ്ദേശ്യം കൂടാതെ നീ യാതൊന്നും ചെയ്യുന്നവനല്ല. എന്നെപ്പററി നിനക്കുള്ള ഉദ്ദേശ്യം എന്തു? എന്നെപ്പററി നിൻെറ ആഗ്രഹം എന്തു? എൻെറ ജീവിതത്തിൽ നിനക്കായ ഞാൻ സാധിക്കേണ്ടതു എന്തു? എന്നെ ഉപദേശിക്കുക. എന്നോടു കല്പിക്കുക. [ഇന്നത്തേ ജീവിതത്തിലേ കൃത്യങ്ങളെ സംബന്ധിച്ചു ചിന്തിക്കുക. അവയിൽ ദൈവഹിതം നിറവേററുന്നതിനുള്ള മാൎഗ്ഗം അന്വേഷിക്കുക.]

(ദൈവത്തിൻെറ മുമ്പിൽ നോക്കിപ്പാൎക്കുക. ദൈവം നി

ൻെറ മനസ്സാക്ഷിയിൽ സംസാരിക്കും. ആ ശബ്ദം കേൾക്കാൻ കാത്തിരിക്കുക.)

നിശ്ചയങ്ങൾ.

ഒരു നിശ്ചയം ദൈവമുമ്പാകെ ചെയ്യുക. (നിൻെറ ജീവിതം ദൈവഹിതത്തിന്നനുസരണമായിരിപ്പാൻ തക്ക നിശ്ചയം ആണു ചെയ്യേണ്ടതു.)

ആ നിശ്ചയത്തെ പാലിപ്പാൻ കൃപ അപേക്ഷിക്കുക.

പര്യവസാനം.

ഇത്രയും ധ്യാനിപ്പാൻ അവസരം തന്ന ദൈവത്തിനു സ്തോത്രം കൊടുക്കുക.

ദൈവമാതാവിൻെറയും സകല വിശുദ്ധന്മാരുടെയും സംസർഗ്ഗത്തിലും കൂട്ടത്തിലുംചേൎന്നു കൎത്താവിൻെറ ഇഷ്ടംചെയ്വാൻ ഒരുങ്ങുക.

മററുള്ളവൎക്കു വേണ്ടി മധ്യസ്ഥ പ്രാൎത്ഥന നടത്തുക.

"ആകാശത്തിലുള്ള ബാവാ.." ഇത്യാദി ചൊല്ലി ധ്യാനം അവസാനിപ്പിക്കുക. ഈ വിഷയം ആസ്പദമാക്കി പലേ ദിവസം ധ്യാനിക്കാവുന്നതാണ്.

# ഏററം പുരാതനമായ കാസാ.

ക്രിസ്താബ്ദം ഒന്നാം നൂററാണ്ടിൽ ഉപയോഗിച്ചുവന്ന ഒരു കാസായെ (Chalice) പ്പററി Illustrated London News പത്രത്തിൽ കേംബ്രിഡ്ജ് സൎവ്വകലാശാലയിൽ ആൎക്കിയോളജി ശാസ്ത്രജ്ഞനായ മിസ്റ്റർ ആൎതർ ബേൎണാൎഡു കുക്ക് എം. എ. എഴുതിയ ഉപന്യാസത്തിൻെറ ഏകദേശമായ പരിഭാഷ താഴെ ചേൎക്കുന്നു:—

"ക്രിസ്താബ്ദം ൧൯൧൦-ൽ ഒറോൺടസ് നദീതീരത്തുള്ള അന്ത്യോഖ്യാ പട്ടണത്തിൽവച്ച് ഒരു കിണറു കുഴിച്ചു കൊണ്ടിരുന്ന അറബികൾ, തുരന്നു താഴത്തേക്കു കടന്നപ്പോൾ ഒരു കെട്ടിടത്തിൻെറ ശൂന്യ ശിഷ്ടങ്ങൾ കണ്ടെത്തി. പുരാതനങ്ങളായ പല സാധനങ്ങളും മണ്ണിനടിയിൽനിന്നു കണ്ടുകിട്ടി. അക്കൂട്ടത്തിൽ ഈ ഉപന്യാസത്തിനു വിഷയമായി വെള്ളികൊണ്ടുണ്ടാക്കപ്പെട്ട ഒരു കാസായും, ക്രിസ്താബ്ദം ആറാമത്തെയൊ ഏഴാമത്തേയൊ നൂററാണ്ടു

ൽ കൊത്തപ്പെട്ട ലിഖിതങ്ങളോടുകൂടിയ വേറൊരു വെള്ളിക്കാസായും കണ്ടുകിട്ടി. ആ ദേശത്തു പണ്ടു പണ്ടേയുള്ള ഐതിഹ്യം ഈ സ്ഥലത്തു പൂവ്വകാലത്ത് ഒരു ക്രിസ്തീയ ദേവാലയം നിന്നിരുന്നു എന്നാണ്. ഈ കാസാകൾ ശത്രുക്കളിൽനിന്ന് ഒളിക്കുന്നതിനായി ആരെങ്കിലും കുഴിച്ചുവച്ചതൊ, ഭൂകമ്പംനിമിത്തമൊ മറെറാ മണ്ണിനടിയിൽ പെട്ടുപോയതൊ ആയിരിക്കാനേ തരമുള്ളൂ. കണ്ടുകിട്ടിയ സാധനങ്ങളെ കിണറു കുഴിച്ചുകൊണ്ടിരുന്ന ആളുകൾ പങ്കിട്ടെടുത്തു. അവർ നാനാസ്ഥലങ്ങളിൽ ചിതറിപ്പോയ കൂട്ടത്തിൽ സാധനങ്ങളും പലടത്തായ്പ്പോയി. രണ്ടു സാധനങ്ങൾ മെസപ്പൊട്ടേമിയായിൽ എത്തി. ഇവ, ചിതറിപ്പോയ എല്ലാസ്ഥലങ്ങളിലും അന്വേഷിച്ചു വാങ്ങി ശേഖരിച്ചതു മെസ്സേഴ്സ് എസ്. and സി. കൂച്ചാക്ക്ജി ആയിരുന്നു. ൧൯൧൪-ൽ യുദ്ധം തുടങ്ങുന്നതിനു അല്പം മുമ്പു പാരീസിൽ മിസ്റ്റർ ജി. കൂച്ചാക്ക്ജിക്ക് ഇവ അയച്ചു കൊടുത്തു. പ്രധാന കാസാ മുഴുവൻ ഘനത്തിൽ "ക്ളാവു" പിടിച്ചിരിക്കയായിരുന്നു. അതിന്മേലുള്ള കൊത്തുപണികൾക്കു കേടുപററാതെ നന്നാ സൂക്ഷിച്ചു മിസ്റ്റർ എ. ആൻഡ്റീ, "ക്ളാവു" മുഴുവൻ നീക്കി ശുചിയാക്കി കൊത്തുപണി നന്നായി തെളിയിച്ചു. പഴക്കം നിമിത്തം ലോഹം എളുപ്പത്തിൽ പൊട്ടി പോകത്തക്ക സ്ഥിതി വന്നിട്ടുണ്ട്. അതിനാൽ ഒരു കോട്ടം ഉള്ളതു ശരിപ്പെടുത്താൻ മിസ്റ്റർ ആൻഡ്റീ ധൈര്യപ്പെട്ടില്ല. ഈ കോട്ടം പുരാതന കാലത്ത് ആരോ വല്ല സാധനവും കൊണ്ടടിച്ചുവരുത്തിയതൊ മറെറാ ആയിരിക്കാം. ജർമ്മൻകാർ പാരീസ് പട്ടണത്തെ ആക്രമിച്ചേക്കുമെന്നു ഭയമുണ്ടായപ്പോൾ, കാസാനഷ്ടപ്പെടാതിരിക്കാനായി മിസ്റ്റർ കൂച്ചാക്ക്ജി അമേരിക്കയ്ക്കു് അയച്ചു. ഇപ്പോഴും ന്യൂയോക്ക് പട്ടണത്തിൽ ഫിഫ്ത്ത് എവന്യൂ ൬൨൦-ാം നമ്പർ കെട്ടിടത്തിൽ മിസ്റ്റർ കൂച്ചാക്ക്ജിയുടെ വക ശാലയിൽ ഇതു സൂക്ഷിക്കപ്പെട്ടിരിക്കുന്നു.

മുമ്പു കാലിഫോർണിയാ സവ്വകലാശാലയിൽ ക്യൂറേറ്റർ ആയിരുന്ന ഡാക്ടർ ജി. എ. ഐയിസൻ ൧൯൧൬-ാമാണ്ടുമുതൽ ഈ കാസാമേലുള്ള കൊത്തു പണി മുതലായതു സശ്രദ്ധം പഠിക്കയായിരുന്നു. അദ്ദേഹത്തിന്റെ അശ്രാന്തപരിശ്രമഫലമായി ഈ കാസായെപ്പററി ഫോളിയൊ വലിപ്പത്തിലുള്ള രണ്ടു പുസ്തകം പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഈ പുസ്തകത്തിൽ കാസായുടെ പലവശത്തു

കാണുന്ന ഓരോ കൊത്തുപണികളുടെയും ചിത്രങ്ങളുടെയും ഛായാ പടങ്ങൾ ഭംഗിയായി ചേത്തിട്ടുണ്ട്. പുരാതനമായ ഏതെങ്കിലും പദാത്ഥത്തെ ഇത്രയും സൂക്ഷ്മമായി പരിശോധിക്കയൊ ഉത്സാഹപൂവ്വം വിവരിക്കയൊ ഇത്ര മനോഹരമായവിധത്തിലുള്ള ഛായാപടങ്ങളോടുംമററും പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കയൊ ഉണ്ടായിട്ടില്ലെന്നു പറയാം. പുസ്തകത്തിനു മുപ്പത്തഞ്ചു പവൻ വിലയാണ്.

കാസായിക്കു 0.19 Metre, അതായതു ഏകദേശം ൮ ഇഞ്ചു ഉയരമുണ്ട്. വൃത്താകാരത്തിലുള്ള നാഴിക്ക് ഏകദേശം 0. 15 Metre, അതായതു ഏകദേശം ൬ ഇഞ്ചു വ്യാസം ഉണ്ട്. കാസാ മൂന്നുഭാഗങ്ങളാണെന്നു പറയാം. നാഴിക്കകത്തു വേറൊരു നാഴിയുണ്ട്. അതു വിശേഷമാതിരിയിൽ പണിതതല്ല. വെള്ളി തല്ലിക്കഴിച്ചുണ്ടാക്കിയതാണ്. അതിന്റെ "വെളമ്പ്" പുറത്തേക്കു വികസിച്ചിരിക്കുന്നു. "വെളമ്പ്" മിനുസമുള്ളതൊ വൃത്തം ഒത്തതോ അല്ല. ഈ "നാഴി"യുടെ പുറത്തു അതേപററിച്ചേൎന്നിരിക്കുന്ന വേറൊരു "നാഴി"യുണ്ട്. അതും വെള്ളിയാണ്. അതിന്മേൽ നാലുവശവും പല ആൾരൂപങ്ങൾ പ്രാവ് മുതലായതു കൊത്തിയിട്ടുണ്ട്. നാഴിക്കുടാതെ ചുവടുണ്ട്. ഈ നാട്ടിൽ സുറിയാനിക്കാരും മററും വിശുദ്ധ കർബാനയ്ക്കു ഉപയോഗിക്കുന്ന കാസായിക്കു നാഴിയുടെ കീഴിൽ അരയൊ മുക്കാലൊ അടി ഉയരത്തിൽ ഒരു "തണ്ടു" കാണുന്നു. അതിന്റെ ചുവട്ടിലാണ് വൃത്താകാരത്തിലുള്ള ചുവടു ചേത്തിരിക്കുന്നതു. എന്നാൽ പ്രസ്തുത "അന്ത്യോക്ക്യൻ" കാസായിക്കു "തണ്ടു" ഇല്ല. വൃത്താകാരത്തിലുള്ള ചുവടും, ചുവടിന്റെ മീതെയായി പരന്ന പന്തുപോലെ ഒരു ഗോളവും മാത്രമെയുള്ളു. ഈ ഗോളത്തിന്റെ മീതെയാണ് "നാഴി" ചേത്തിരിക്കുന്നതു. ഈ ഗോളം "കട്ടി" വെള്ളിയുമാണ്. രണ്ടു നാഴിയുള്ളതിൽ അകത്തേ "നാഴി" യാതൊരു കൊത്തുപണിയുമില്ലാത്തതാണ്. "കാസാ" കണ്ടുകിട്ടിയപ്പോൾ പുറത്തേ നാഴിയിൽനിന്നു വേർപെട്ടുപോന്നു. പൊട്ടിപ്പോയേക്കുമെന്നുള്ള ഭയംനിമിത്തം രണ്ടു നാഴിയും തമ്മിൽ ചേത്ത് ഒട്ടിച്ചാണ് ഇപ്പോൾ സൂക്ഷിക്കുന്നത്. പുറത്തേ കാസായുടെ പുറത്തു ചുററും പന്ത്രണ്ട് ആളുകളുടെ ഛായ കൊത്തിയിട്ടുണ്ട്. ഈ പന്ത്രണ്ടു ഛായകൾ രണ്ടു കൂട്ടമായിട്ടാണ് കൊത്തപ്പെട്ടിരിക്കുന്നത്. അവയിൽ ഒരു കൂട്ടം കാസായുടെ മുൻവശത്തും മററതു പിൻ

വശത്തും എന്നു പറയാം. പിൻവശത്തുള്ള ഛായാപടങ്ങളിൽ മദ്ധ്യസ്ഥാനത്തു ക്രിസ്തുവിൻെറ ഛായ കാണുന്നു. സാധാരണയായി ക്രിസ്തുവിൻെറ ഛായാപടം താടിമീശയുള്ളതായിട്ടാണ് വരച്ചുവരുന്നതു്. എന്നാൽ ഈ പടത്തിൽ താടിമീശ കാണിച്ചിട്ടില്ല. സിംഹാസനത്തിന്മേൽ ഇരിക്കുന്നതായിട്ടാണ് രേഖപ്പെടുത്തിയിരിക്കുന്നതു്. സമീപത്തു് ഒരു ആട്ടിൻകുട്ടി നില്ക്കുന്നതായും കാണുന്നു. ക്രിസ്തുവിൻെറ ശിരസ്സിന്നു മീതെയായി ഒരു പ്രാവിൻെറ രൂപത്തിൽ പരിശുദ്ധാത്മാവു് ഇറങ്ങുന്നതിനെ രേഖപ്പെടുത്തിയിട്ടുണ്ടു്. കൈകൾ കുരിശിൻെറ ആകൃതിയിൽ വിരിച്ചിരിക്കുന്നു. രണ്ടുമീതം ഏഴ് അപ്പവും ഒരു കോതമ്പു (?) കതിരും, പന [?] യോലകളും അടങ്ങിയ ഒരു പരന്ന പാത്രത്തിങ്കലേക്കു വലത്തുകൈ നീട്ടിയിരിക്കുന്നു. പാദപീഠത്തിൻകീഴിൽ ഒരു കഴുകൻ ചിറകു വിരിച്ചുകൊണ്ടു് അഞ്ചിലധികം അപ്പമുള്ള ഒരു കൊട്ടമേൽ ഇരിക്കുന്നു. ക്രിസ്തുവിൻെറ ചുററുമായി അനുഗാമികളിൽ അഞ്ചു ആളുകൾ കൂടിയിട്ടുണ്ടു്. അവർ അവരുടെ വലത്തുകയ്യ് ഉയർത്തി അഭിവാദ്യം ചെയ്യുന്നു.

കാസായുടെ മറുവശത്തും ക്രിസ്തുവിൻെറ ഛായാപടമുണ്ടു്. അവിടെ ക്രിസ്തുവിനെ പന്ത്രണ്ടുവയസ്സോ മററൊ ഉള്ള ഒരു ബാലനായിട്ടാണ് രേഖപ്പെടുത്തിയിരിക്കുന്നതു്. അവിടെയും മേല്പറഞ്ഞപോലെയുള്ള ഒരു സിംഹാസനത്തിന്മേലിരിക്കുന്നു. ഇടത്തുകയ്യിൽ ന്യായപ്രമാണ "ച്ചുരുള്" പിടിച്ചിരിക്കുന്നു! ഇവിടെയും ക്രിസ്തുവിൻെറ ചുററും അനുഗാമികളിൽ അഞ്ചു ആളുകൾ കൂടിയിട്ടുണ്ടു്. അവർ മേല്പറഞ്ഞതുപോലെ കയ്യ് ഉയർത്തി അഭിവാദ്യം ചെയ്യുന്നു. അനുഗാമികളിൽ ഓരോരുത്തരുടെയും ഛായാപടത്തെ സൂക്ഷിച്ചു പരിശോധിക്കേണ്ടതായിട്ടുണ്ടു്.

പുറമേയുള്ള കാസായുടെ വെളുമ്പിൻെറ ചുററളവിൽ ആകെ അമ്പത്തിഏഴ് ദളങ്ങൾ പണിതിട്ടുണ്ടു്. അതിൻെറ മദ്ധ്യസ്ഥാനത്തു് ഒരു നക്ഷത്രത്തിൻെറ ഛായയും പണിതിട്ടുണ്ടു്. ഈ കാസാ പണിതു വളരെകാലം കഴിഞ്ഞിട്ടു് ഇതിന്മേൽ സ്വർണ്ണം പൂശിയതാണ്. രണ്ടു പ്രാവശ്യം സ്വർണ്ണം പൂശിയതാണെന്നു കാണാം. കാസാമേൽ അക്ഷരങ്ങളൊ വാചകങ്ങളൊ കൊത്തിയിട്ടില്ല. എന്നാൽ ഒന്നാമത്തു സ്വർണ്ണം പൂശിയ ശേഷവും രണ്ടാമത്തു പൂശുന്നതിനു മുമ്പുമായി പിന്നെയും ചില അടയാളങ്ങൾ കൊത്തിയിട്ടുണ്ടു്. കാസായുമേ

ൽ കാണന്ന ആളുകൾ ആരെല്ലാമെന്ന കണ്ടുപിടിക്കാൻ ഈ അടയാളങ്ങൾ സഹായിക്കന്നു.

മുൻവശത്തും പിൻവശത്തും മദ്ധ്യസ്ഥാനത്തു കാണന്ന ഛായകൾ ക്രിസ്തുവിന്റേതാകുന്നു. പ്രായപൂർത്തിവന്ന മനുഷ്യൻ എന്ന നിലയിലും ബാലൻ എന്ന നിലയിലും ഉള്ള പടങ്ങൾതന്നേ. പിന്നീടുള്ള ഛായകളിൽ രണ്ടെണ്ണം പത്രോസ് ശ്ലീഹായുടെതാണ്. ക്രിസ്തുസഭയുടെ ആരംഭകാലത്തു റോമാപട്ടണത്തിൽ Catacombs എന്നു പറയുന്ന ഗുഹകളിൽ പത്രോസ്പൌലൂസ്സ് ശ്ലീഹന്മാരുടെയും മററും പടങ്ങൾ എഴുതിയിട്ടുണ്ട്. അതിൽ പത്രോസ്സ്ശ്ലീഹായുടെ ഛായയോടു ഈ കാസാമേലുള്ള രണ്ടു ഛായകൾക്ക് ആനുരൂപ്യമുണ്ടെന്നു തന്നെയല്ല, കാസാമേൽ കാണന്ന ഛായയിൽ പത്രോസിന്റെ കയ്യിൽ "താക്കോൽ" പിടിച്ചിരിക്കുന്നതായും ലക്ഷ്യപ്പെടുത്തിയിട്ടുണ്ട്. ബാക്കി കാണന്ന ഛായകൾ ആരുടെയെല്ലാം എന്ന തീർച്ചപ്പെടുത്തുവാൻ കഴിയാതെ ഡാക്ടർ ഏയിസൺ കുഴയുകയായിരുന്നു. അപ്പോഴാണ് ഒരു സംഗതി കണ്ടുപിടിച്ചതു്. യഹൂദന്മാർ ചെവിയുടെ മുമ്പിലായി രണ്ടു കവിളത്തും മുടിവളർത്തുന്ന പതിവുണ്ട്. യഹൂദന്മാരായ ശിഷ്യന്മാർക്ക് അതുണ്ടായിരുന്നു. കാസാമേൽ കാണന്ന ഛായാപടങ്ങളിൽ ഒരാളിന്റെ കവിളത്തു മുടി വളർത്തിയിരിക്കുന്നതായി രേഖപ്പെടുത്തിയിട്ടില്ല. തലയിൽ ഒരു ചുററിക്കെട്ടു കാണുന്നുമുണ്ട്. അതു് ഒരു യഹൂദന്റെ പടമായിരിപ്പാൻ തരമില്ല. ഗ്രീക്ക(Greek)ന്റെ പടമാണ്. അതു വി: ലൂക്കോസുതന്നേ. ലൂക്കോസിനോടു ചേർന്നുകാണുന്നതു വി. മത്തായിയും, വി. മർക്കോസും, വി. യോഹന്നാനും ആകുന്നു. ഇവരെ ഓരോരുത്തരേയും തീർച്ചയാക്കാൻതക്ക അടയാളങ്ങൾ അവിടെത്തന്നേയുണ്ട്. വി. മർക്കോസു ചെറുപ്പത്തിൽ വെള്ളം ചുമക്കുന്നവനായിരുന്നു എന്ന് ആലക്സന്ത്രിയാസഭയിൽ ഇന്നും ഐതിഹ്യം സാക്ഷിക്കുന്നു. മർക്കോസ് ഇരിക്കുന്ന കസേരയിൽ വെള്ളം കോരുന്ന ഒരു പാത്രം രേഖപ്പെടുത്തിയിരിക്കുന്നതായി കാണാനുണ്ട്. വി. മത്തായി ചുങ്കം പിരിക്കുന്നവനായിരുന്നു. ആദ്ദേഹം ഇരിക്കുന്ന കസേരയുടെ മീതെയായി ഒരു ആർക്കുവഴിയും അതിന്റെ മീതെ ഒരു വൃത്തവും വരച്ചിട്ടുണ്ട്. പട്ടണവാതിലും ചുങ്കമായി പിരിച്ചുവന്ന നാണയവും ലക്ഷ്യപ്പെടുത്തിയിരിക്കയാണെന്നു സ്പഷ്ടം. ഒരു പടം വി. യോഹന്നാന്റേതാണെന്നതിന് താടിമീശയില്ലാത്ത ആളുതന്നെ ആദ്ദേഹത്തിന്റെ സഹോദരൻ—

ബദിപുത്രനായ— യാക്കോബായിരിക്കണം. പത്രോസിനെ ഒരു ഭാഗത്തു വരച്ചിരിക്കുന്നുവെങ്കിൽ എതിർഭാഗത്തു കാണുന്നതു പൌലോസായിരിക്കണം. റോമാപട്ടണത്തിൽ പുരാതനമായി ഭൂഗർഭത്തിലേ മുറികളിൽ (Catacombs) കാണുന്ന പൌലോസിൻെറ ഛായയും ഇതും തമ്മിൽ വളരെ സാമ്യമുണ്ടു്. പത്രോസിൻെറ മുഖഛായയോടു സാമ്യമുള്ള ഒരു വൃദ്ധനെ കാണുന്നു. അതു പത്രോസിൻെറ ജ്യേഷ്ഠസഹോദരനായ അന്ത്രയോസ് ആയിരിക്കണം. ബാക്കി ഇനിയും രണ്ടു പടം ഉണ്ടു്. ക്രിസ്തുവിൻെറ ഇടത്തും, വലത്തും ആണ് ഈ പടങ്ങൾരണ്ടും. ക്രിസ്തുവിനോടു ഏററം അടുത്ത രക്തബന്ധം ഉള്ള രണ്ടാളുകൾ—സഹോദരന്മാർ— ആയ വി: യാക്കോബും വി. യൂദായും ആകുന്നു. കൎത്താവിൻെറ സഹോദരൻ യാക്കോബു മാത്രമേ രോമംകൊണ്ടുള്ള വസ്ത്രം ധരിച്ചിട്ടില്ലാത്തതായി ഛായകൾ നോക്കിയതിൽ കാണുന്നുള്ളു. തണുപ്പുകാലത്തുപോലും വി. യാക്കോബു രോമംകൊണ്ടുള്ള വസ്ത്രങ്ങൾ ധരിച്ചിട്ടില്ലന്നും പഞ്ഞികൊണ്ടുള്ള വസ്ത്രമേ ധരിക്ക പതിവുണ്ടായിരുന്നുള്ളുവെന്നും ക്രിസ്തീയസഭയിൽ പുരാതനകാലത്തുതന്നേ നടപ്പുള്ള ഐതിഹ്യംകൊണ്ടു ഈ പടം യാക്കോബിൻേറതു എന്നു് ഒന്നു കൂടെ തെളിയുന്നു.

ഇത്രയും കാൎയ്യങ്ങൾ തെളിയിച്ചതിൻെറ ശേഷം ഡാക്ടർ എയിസൺ കാസായുടെ ആകൃതി പഴക്കം മുതലായതു വ്യവഹരിക്കുന്നു. ഈ ഉപന്യാസ വിഷയമായ "അന്ത്യോഖ്യൻ കാസാ"യുടെ ആകൃതിയിലും വലിപ്പത്തിലുമുള്ള ഒരു കാസാ ക്രിസ്താബ്ദം ഒന്നാം ശതവർഷം കഴിഞ്ഞതിൻെറ ശേഷം ഒരിടത്തും ഉപയോഗിച്ചുവന്നതായി അറിവില്ല. ഇത്തരം പാത്രം എളുപ്പത്തിൽ മറിഞ്ഞുപോകത്തക്കവണ്ണം "മേൽഭാരം" കൂടിയതായിരുന്നതുകൊണ്ടു ക്രിസ്തീയ സഭ ഇവയെ ഉപേക്ഷിക്കയും "മറിയാത്ത"തരം കാസാ ഉണ്ടാക്കിക്കയും ചെയ്തു. എന്നു തന്നെയുമല്ല, ഈ കാസാമേലുള്ള കൊത്തുപണി ഒന്നാം ശതവർഷത്തിൽ പ്രചാരത്തിലിരുന്നതാണ്. ഒന്നാം നൂററാണ്ടിലേതെന്നു നിസ്തൎക്കമായ ബൊസ്കോറിയൽ നിക്ഷേപത്തിൽ ഉൾപെട്ട ഒരു "പാനപാത്രം" (കാസാ) ഇതുപോലെ കൊത്തുപണിയുള്ളതാണ്. അതിൽ അഗസ്തോസ് കൈസറിൻെറ (Augustus Caecar) ഛായാപടം ഇരുവശങ്ങളിലും, "അന്ത്യോഖ്യൻ കാസാ"യിലേ പോലെ തന്നേ കൊത്തിയിരിക്കുന്നു. അഗസ്തോസ് കൈസർ മരിച്ചതു ക്രിസ്താബ്ദം

൫൪-ാം ആണ്ടിലാണു്. അംഗസ്തോസിന്റെ രണ്ടു ഛായകളിൽ ഒന്ന് അദ്ദേഹം റോമാസാമ്രാജ്യാധിപനായിരിക്കുന്നതും, രണ്ടാമത്തു് അപരിഷ്കൃതർ (Barbarians) ആയിരുന്ന ജർമ്മൻകാർ അദ്ദേഹത്തിന്റെ യജമാനത്വം സ്വീകരിക്കുന്ന അവസരത്തിൽ അവരുടെ കീഴ്‌വഴക്കത്തെ അദ്ദേഹം സ്വീകരിക്കുന്നതുമായിട്ടാണു കൊത്തിയിരിക്കുന്നതു്. റോമാസാമ്രാജ്യാധിപനായി അഗസ്തോസു ചക്രവർത്തിയുടെ ഇരിപ്പും (Pose) അന്ത്യോഖ്യൻ കാസായിൽ ക്രിസ്തുവിന്റെ ഇരിപ്പും (Pose) ഒരുപോലെ തന്നേയാണു്. രണ്ടും തമ്മിൽ ഒട്ടും ഭേദമില്ല എന്നു തന്നേയുമല്ല അന്ത്യോഖ്യൻ കാസായിൽ സസ്യങ്ങളുടെയും പക്ഷിമൃഗാദികളുടെയും പടങ്ങൾ കൊത്തിയിരിക്കുന്നതും ക്രിസ്താബ്ദം ഒന്നാം ശതവർഷത്തിൽ നടപ്പുണ്ടായിരുന്ന രീതിക്കാണു്. ആളുകളുടെ ഛായകൾ ഒന്നാം ശതവർഷത്തിന്റെ അവസാനഘട്ടത്തിലെ രീതിക്കു ചേർന്നിരിക്കുന്നു. മേല്പറഞ്ഞ സംഗതികൾ സൂക്ഷ്മമാണെന്നും ഡാക്ടർ ഏയ്യിസൺ തെററിയിട്ടില്ല എന്നും സമ്മതിക്കത്തക്ക ലക്ഷ്യങ്ങളും ന്യായങ്ങളും ധാരാളമുണ്ടെന്നു മിസ്റ്റർ ആർതർ ബെർണാർഡ് കുക്കു് സമ്മതിക്കുന്നു.

ഡാക്ടർ ഏയ്യിസൺ വേറെയും ചില സംഗതികൾ അനുമാനിക്കുന്നുണ്ടു്. അവയെ നിസ്തർക്കമായി തെളിയിച്ചിട്ടുണ്ടെന്നു മിസ്റ്റർ കുക്കു് സമ്മതിക്കുന്നില്ല. അവ താഴെ ചേർക്കുന്നു. ക്രിസ്താബ്ദം എഴുപത്തിരണ്ടാമാണ്ടു യറുശലെംപട്ടണം നശിപ്പിക്കപ്പെട്ടു. ക്രിസ്ത്യാനികൾ നാടുവിട്ടോടി. അന്നുമുതൽ പൌരസ്ത്യദേശത്തു ക്രിസ്തീയസഭയുടെ പ്രധാന സ്ഥലം അന്ത്യോഖ്യ (Antioch) ആയിതീർന്നു. അന്ത്യോഖ്യൻ കാസായിൽ കാണുന്ന അകത്തേ "നാഴി" യറുശലേമിൽ നിന്നും ആദ്യക്രിസ്ത്യാനികൾ അന്ത്യോഖ്യയിലേക്കു കൊണ്ടുവന്നതും ഏതോ അസാധാരണ വൈശിഷ്യം അതിനുള്ളതുകൊണ്ടു് അതിനെ ഭേദപ്പെടുത്താതെ ഒരു വലിയ നിക്ഷേപമായി സൂക്ഷിച്ചുവന്നതും അതു് ഉള്ളിൽ ഒതുങ്ങിയിരിപ്പാൻ തക്ക വേറൊരു വിശേഷകാസാ പണിയിച്ചു് അതിൽ നിക്ഷേപിച്ചതും രണ്ടുംകൂടി ഒന്നായി വിശുദ്ധ കുർബാനയ്ക്കു് അന്ത്യോഖ്യയിലേ ആദ്യസഭ ഉപയോഗിച്ചുവന്നതും ആയിരിക്കണം. അങ്ങനെ അല്ലെങ്കിൽ അകത്തേ കാസായിക്കു് ഇത്ര മാഹാത്മ്യം കല്പിക്കാൻ കാരണമെന്തു? ക്രിസ്തു യേശു വി: കുർബാന ഇദംപ്രഥമമായി ഏല്പി

ട്ടത്തി വപ്പോൾ ഉപയോഗിച്ച "കാസാ" ഇതുതന്നെയായിരിക്കാം. അന്ത്യോഖ്യായിലെ ആദ്യക്രിസ്ത്യാനികൾ അക്കാലത്ത് അറിയപ്പെട്ടിരുന്ന ഒന്നാംതരം കൊത്തുപണികൾ ഈ കാസായെ സൂക്ഷിക്കാനുള്ള പുറത്തെ "കാസാ"മേൽ ചെയ്യിച്ചു ഇതിനെ ബഹുമാനിച്ചതിൽ ഒട്ടും ആശ്ചര്യപ്പെടാനില്ല. ക്രിസ്ത്വാബ്ദം ൩൨൭—ൽ ഒന്നാമത്തേ ക്രിസ്ത്യാനി ചക്രവത്തിയായ കുസ്തന്തീൻ [Constantin] അന്ത്യോഖ്യയിലെ സ്വർണ്ണദേവാലയം [Golden Basilica] പണിയിക്കാനായി ആരംഭിക്കയും അദ്ദേഹത്തിൻെറ പുത്രൻ കുസ്തന്തീൻ ദ്വിതീയൻ പണിക്കുറതീൎത്തു ദേവാലയം "കൂദാശ" ചെയ്യിക്കയും ഉണ്ടായി. അക്കാലത്തു "അന്ത്യോഖ്യൻ കാസാ" ആ സഭയുടെ ഏററം വിലയേറിയ നിക്ഷേപമായിരുന്നിരിക്കണം. തദനന്തരം ൨൦ വർഷം കഴിഞ്ഞു, അതായതു ക്രിസ്ത്വാബ്ദം ൩൬൨-ൽമതവിരോധിയായിതീൎന്ന ജൂലിയൻെറ പിതൃസോദരൻ ജൂലിയൻ അന്ത്യോഖ്യയിൽ വന്നു. അദ്ദേഹം പള്ളികൾ അടയ്ക്കുകയും നിക്ഷേപങ്ങൾ കൊള്ളയിടുകയും ചെയ്തു. അന്ത്യോഖ്യയിലേ പ്രധാന പള്ളിയിലേ നിക്ഷേപം സൂക്ഷിപ്പുകാരൻ (Guardian of the treasure=ഗീസബ്രാ) ആയിരുന്ന തേവോദോറോസിനെ ഭയപ്പെടുത്താൻ ശ്രമിച്ചിട്ടു സാധിച്ചില്ല. ഒടുവിൽ ജൂലിയൻ അദ്ദേഹത്തെ ദണ്ഡനങ്ങൾക്കും മരണത്തിനും വിധിച്ചു. എന്നുതന്നെയല്ല, വി: പാത്രങ്ങളെ നിലത്തു എറിഞ്ഞു കളുകയും അവയെ ഭങ്കരമായവിധത്തിൽ അവമാനിക്കയും ചെയ്തു. ഇതെല്ലാം കേവലം ഐതിഹ്യമാണ്. ഡാ: ഏയിസൺ ഈ ഐതിഹ്യത്തെ വിശ്വസിക്കുന്നു. കാസായിക്കു ഒരു "കൊട്ടം" ഉള്ളതു് അന്നു താഴെയിട്ടു ചവിട്ടിയപ്പോൾ പററിയതായിരിക്കും എന്നു് അദ്ദേഹം പറയുന്നു. ഈ ഐതിഹ്യം സത്യമാണെങ്കിൽ ഈ കാസാ വീണ്ടും ഒളിച്ചുവച്ചിട്ടുണ്ടായിരിക്കണം. ക്രിസ്ത്വാബ്ദം ൫൪൦—ൽ പെർഷ്യാ ചക്രവൎത്തിയായ ഖോസ്റോസ് പ്രഥമൻ (Chosroes I) അന്ത്യോഖ്യാ പട്ടണം തീ വച്ചു നശിപ്പിച്ചപ്പോൾ ഭദ്രാസനപ്പള്ളിയെ രക്ഷിച്ചു. ക്രിസ്ത്വാബ്ദം ൬൧൧—ൽ ഖോസ്റോസ് ദ്വിതീയൻ വീണ്ടും സിറിയാദേശത്തെ അവരോധിച്ചു. മിസ്റ്റർ കുക്ക് ഈ ഐതിഹ്യങ്ങളെ സ്വീകരിക്കുന്നില്ല. എങ്കിലും പ്രസ്തുത കാസാ തീൎച്ചയായും ക്രിസ്ത്വാബ്ദം ഒന്നാം ശതവർഷത്തിൽ തന്നെ പണിതുണ്ടാക്കിയതാണെന്നു സധൈര്യം പ്രസ്താവിക്കുന്നു.

"The chalice is certainly genuine, and as it stands, unique" "വലിപ്പത്തിലൊ ആകൃതിയിലൊ ഇതുപോലെ പൂർണ്ണമായി യോജിക്കുന്ന വേറൊരു കാസായുണ്ടെന്നു പറയാനില്ല. ആകൃതി ഒന്നാം ശതവർഷത്തിലേതു തന്നേ. കൊത്തുപണികൾ ഗ്രീക്ക് രീതിക്കുള്ളതും ഫ്ളാവിയന്റെയൊ ട്രാജന്റെയൊ കാലത്തേതും ആകുന്നു. അകത്തേ കാസാ ഇതിലും പഴക്കമായിരിക്കാം. എങ്കിലും ആ സംഗതിക്ക് അവിതൎക്കിതമാംവണ്ണമുള്ള തെളിവില്ല."

ഡാക്ടർ ഏയിസന്റെ അഭിപ്രായത്തിൽ രസാവഹങ്ങളായ വേറെയും പല സംഗതികൾ ഇതുസംബന്ധിച്ച് പ്രസ്താവിപ്പാനുണ്ട്. പുറത്തേ കാസാ ഒന്നാം ശതവർഷത്തിൽ പണിതതാണെന്നു തീൎച്ചയാണ്. അതിന്മേൽ കാണുന്ന ആൾരൂപങ്ങൾ ക്രിസ്തുവിനെയും ശിഷ്യന്മാരെയും കണ്ടിട്ടുള്ള ആളുകൾ കൊത്തിയതാണെന്നുവരാം. ക്രിസ്തുവിന്റെ മുഖരൂപം മുഴുവനായി (ഒരുവശം മാത്രമല്ല) ഇതിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഒന്നാം ശതവർഷത്തിൽ എഴുതപ്പെട്ട അഗസ്തോസ് കൈസറിന്റെ ഛായാപടത്തിൽ അദ്ദേഹം ധരിച്ചിരിക്കുന്ന ഉത്തരീയം (Toga) പോലെയാണ് ക്രിസ്തുവിന്റെ വസ്ത്രധാരണരീതിയും കാണിച്ചിരിക്കുന്നതു്. നിരുപമമായ രൂപലാവണ്യമുള്ളതും സ്വഭാവവൈശിഷ്ട്യം സ്ഫുരിക്കുന്നതുമായ ആ മുഖഛായ ക്രിസ്തുവിന്റേതുതന്നേയെന്നു കണ്ടാലുടൻ ബോധ്യപ്പെടും. എന്നുതന്നേയല്ല നക്ഷത്രം, പ്രാവ്, വിശുദ്ധാത്മാവ്, താലം (പീലാസാ) കുഞ്ഞാട് ഇവയോരോന്നും സമീപത്തു രേഖപ്പെടുത്തിയിരിക്കുന്നതും ഈ അനുമാനത്തേ ബലപ്പെടുത്തുന്നു. രണ്ടുകൊല്ലംമുമ്പു റോമാപട്ടണത്തിൽ ഭൂഗർഭത്തിൽ നിന്നു വി: പത്രോസിന്റെ ഒരു ഛായ കണ്ടുകിട്ടി. അതും ഈ കാസായുടെ പുറത്തുകണ്ട പത്രോസിന്റെ ഛായയുംതമ്മിൽ വളരെ സാമ്യമുണ്ട്. വി: പൌലോസിന്റെ ഛായയും റോമിലേ പുരാതന പടവും തമ്മിലും വളരെ സാമ്യമുണ്ട്. ഈ കാസാമേൽ കൊത്തിയിരിക്കുന്ന ഛായകൾ ആരുടെയൊ ആ മനുഷ്യർ മിക്കവരും ജീവനോടിരുന്ന കാലത്തു കൊത്തിയതാകയാൽ ഛായകൾ അസൽ ആളുകളുടെ യഥാൎത്ഥഛായകൾ എന്നാണ് വിചാരിക്കേണ്ടതു്. കാസായുടെ

---

"The Great Chalice of Antioch" by Dr Eisen (Mr. C. J. Healey, 36 Wetherby Mansions, Earls Court square S. W. 5, London £ 35)

ആകൃതി, വലിപ്പം, മുതലായതു നോക്കുമ്പോൾ അഗസ്തോസിൻെറ യോ തിബെറിയോസിൻെറയോ പോംപിയുടെയൊ കാലത്തു പ ണിചെയ്തതാണെന്നു തീച്ചതന്നേ." അഗസ്തോസു മരിച്ചതു ക്രിസ്താബ്ദം ൧൪-ൽ ആണ്. തിബെറിയൊസു ക്രിസ്താബ്ദം ൧൪- മുതൽ ൩൭-വരെ ഭരിച്ചു. പോംപിയെ നശിപ്പിച്ചതു ക്രിസ്താബ്ദം ൭൯-ൽആണ്. ഡാക്ടർ ഏയിസൺ ഇപ്രകാരംപറയുന്നു. This is the earliest artistic Christian object known."

# ഒരു മറുപടി

### ജീവിതനിയമങ്ങൾ.

എൻെറ വാത്സല്യഭാജനമായ കുഞ്ഞേ, ക്രിസ്തീയജീവിതം നയിച്ചു ആത്മീയാഭിവൃദ്ധി നേടുവാൻ സഹായിക്കത്തക്ക ഒരു നിയമം നിനക്ക് എഴുതി അയക്കണമെന്ന് ആവശ്യപ്പെട്ടതനുസരിച്ചു ഈ മറുപടി അയക്കുന്നതാണ്. നിന്നെപ്പോലെ ആഗ്രഹിക്കുന്നവരായി പലരും ഉണ്ടായിരിക്കാവുന്നതുകൊണ്ട് ഈ കത്ത് അഞ്ചൽമാഗ്ഗം നിനക്കയക്കാതെ ബഥനിമാസികയിൽ പ്രസിദ്ധീകരിക്കുന്നു.

ക്രിസ്തീയജീവിതം തോന്നിയാസമായ ജീവിതമല്ല. നിയമത്തിനാധീനപ്പെട്ടുള്ള ജീവിതമാണ്. ദൈവകൃപ നമ്മെ നടത്തിക്കുമ്പോൾ നാം ദൈവത്തിൻെറ നിയമത്തെ അനുസരിപ്പാൻ പൂവ്വാധികം ആഗ്രഹമുള്ളവരായി തീരുന്നതാണ്. നിയമത്തിൽനിന്നു ഒഴിഞ്ഞു ജീവിക്കാൻ ആഗ്രഹിക്കയില്ല. താഴെ കാണുന്ന നിയമങ്ങൾ നിഷ്കർഷയായി പാലിക്കാൻ ശ്രമിക്കുക.

൧. രാവിലേ എഴുനേൽക്കുന്നതിന് ഒരു ക്ലിപ്തസമയം നിശ്ചയിക്കുക. ഏഴൊ എട്ടൊ മണിക്കൂറിലധികം ഉറങ്ങേണ്ട ആവശ്യമില്ല. അതിരാവിലത്തേ സമയം നിത്യജീവനായി ദൈവസംസഗ്ഗം ചെയ്വാനുള്ള സമയമാണ്. ആ സമയത്തെ മടിയായൊ മററു കായ്യങ്ങൾക്കായൊ ചെലവാക്കരുത്. ഉണന്നാലുടൻ നിൻെറ മനസ്സിലുദിക്കുന്ന ഒന്നാമത്തേ ചിന്ത ദൈവം എന്നായിരിക്കണം (നിൻെറ ധ്യാനവിഷയത്തിലേക്കു മനസ്സു കൊടുക്കുന്നതു അത്യുത്തമം.)

൬. ദിവസത്തിൽ എത്രത്തോളം സമയം പ്രാൎത്ഥനയ്ക്കായി വിനിയോഗിക്കാമോ അത്രയും സമയം പ്രാൎത്ഥിക്കണം. നിന്റെ തൊഴിൽ, പ്രാൎത്ഥനയ്ക്കുള്ള വാസന, നിന്റെ ആത്മീയ പിതാവിന്റെ ഉപദേശം ഇവ അനുസരിച്ചായിരിക്കണം സമയം നിശ്ചയിക്കേണ്ടതു. നിശ്ചയിക്കുന്നസമയം എത്ര ചുരുക്കമായിരുന്നാലും ആ സമയം പ്രാൎത്ഥനയ്ക്കുതന്നേ നിഷ്കൎഷയായി വിനിയോഗിക്കണം. പ്രാൎത്ഥിക്കയെന്നുവച്ചാൽ ബുദ്ധികൊണ്ടു് ആലോചിക്കയല്ല. ഹൃദയംകൊണ്ടു കൎത്താവിനെ കാണുകയും സ്നേഹിക്കയും ചെയ്യുന്നതാകുന്നു. (കൎത്താവിന്റെ ഐഹികവാസകാലത്തെ പ്രവൃത്തികളും കഷ്ടാനുഭവവും മനോനയനത്തിനു വിഷയീഭവിക്കുന്നതുനന്നു്.)

൭. വിശുദ്ധ കുൎബാന കാണ്മാൻ നിവൃത്തിയുള്ളപ്പോഴെല്ലാം അങ്ങിനെ ചെയ്യണം: കുൎബാനയുടെ മുമ്പിൽ വച്ചു നിന്നെ കൎത്താവിങ്കലേക്കു് ആത്മീയ സംസൎഗ്ഗം വഴിയായി ബന്ധിക്കുക. കൎത്താവേശുമ്ശിഹാ തന്നെത്തന്നെ യാഗമായി പിതാവിനു കുൎബാനയിൽ അൎപ്പിച്ചിരിക്കുന്നു. ആ യാഗത്തോടു നിന്നെ ചേൎത്തു നിന്നെയും ദൈവത്തിനു യാഗമായി അൎപ്പിക്കുക. യേശുവിന്റെ യാഗഫലങ്ങളായ പുണ്യങ്ങൾ നിനക്കുകൂട്ടാൻ അപേക്ഷിക്കുക. അന്നത്തെ ദിവസം നീ ചെയ്യുന്ന എല്ലാപ്രവൃത്തികളും ദൈവത്തിനു നീ അൎപ്പിക്കുന്ന യാഗമായിരിപ്പാൻ അപേക്ഷിക്കുക. പാപികളുടേയും അവിശ്വാസികളുടേയും മാനസാന്തരത്തിനുവേണ്ടിയോ, ഭക്തന്മാരുടെ ആത്മീയ വളൎച്ചയ്ക്കുവേണ്ടിയോ, വിശുദ്ധസഭയുടെ ഐശ്വൎയ്യത്തിനുവേണ്ടിയോ, നിന്റെ ചാൎച്ചക്കാരുടേയും അയല്പക്കാരുടേയും നന്മയ്ക്കുവേണ്ടിയോ പ്രാൎത്ഥിക്കുന്നതുനന്നു്.

൮. ദിവസം തോറും കുറേസമയം ഭക്തിവിഷയമായ ഒരു പുസ്തകം വായിക്കാൻ വിനിയോഗിക്കണം. (പുതിയ നിയമം, ബഥനിയിൽ നിന്നും പ്രസിദ്ധീകരിച്ചിട്ടുള്ള മ്ശിഹാനുകരണം, കുൎബാനധ്യാനം, പ്രതിദിനപ്രകാശം, ആദിയായ പുസ്തകങ്ങൾ നന്നു.) ദൈവസന്നിധിയിൽ ഇരുന്നു വായിക്കുക. വായിക്കുന്ന സംഗതിയേപ്പററി ചിന്തിക്കുക. വായിക്കുന്ന ഭാഗത്തു കാണുന്ന നല്ല സംഗതി ഏതോ അതു നിന്റെ ജീവിതത്തിൽ ഉണ്ടാകുന്നതിനു കൃപ അപേക്ഷിക്കുക. (പകുതിസമയം വായിക്കയും പകുതിസമയം ചിന്തിക്കയും പ്രാൎത്ഥിക്കയും ചെയ്യുന്നതുനന്നു്.)

൭. ക്രിസ്ത്യാനിയുടെ ജീവിതം തുടരെ ആത്മദണ്ഡനമായിരിക്കണം. സാധാരണകാൎയ്യങ്ങളിൽ ഇന്ദ്രിയനിഗ്രഹം പാലിയ്ക്കൂ. ഇന്ദ്രിയനിഗ്രഹം ശീലിക്കുന്നതിനു സഹായിക്കുന്ന ചില നടപടികൾ താഴെ ചേൎക്കുന്നു:—നിഷ്പ്രയോജനമായ വല്ലതും ചെയ്യാൻ നിനക്കു തോന്നിപ്പോയാൽ ആ തോന്നലിനെ അടക്കുക. നിൻെറ കണ്ണിനെ അടക്കി ഭരിക്കുക. ദോഷമായോ നിരുപയോഗമായോ ഉള്ള കാഴ്ചകളെ നിഗ്രഹിക്കുക. കളിവൎത്തമാനങ്ങൾ പറയാതിരിക്കുക. മറെറാരുത്തനെ മുറിപ്പെടുത്തത്തക്ക ഒരു വചനം പറയുന്നതു നിൻെറ ഭാഗത്തു സാമൎത്ഥ്യമാണെന്നു തോന്നുന്നസമയത്ത് ആ വചനം ഉച്ചരിക്കാതിരിക്കുക. നിൻെറ സ്വസ്നേഹത്തെ വളൎത്തുന്ന എന്തെങ്കിലും പറയണമെന്നു തോന്നിയാൽ പറയാതിരിക്കുക. ജഡമോഹത്തെ ഉദ്ദീപിപ്പിക്കുന്ന യാതൊന്നും അംഗീകരിക്കാതിരിക്കുക. നിൎദ്ദോഷമായ സുഖാനുഭവങ്ങളെ മിതമായി മാത്രം ആസ്വദിക്കുക. അനുവദനീയമായ സന്തോഷങ്ങളെപ്പോലും ചില അവസരങ്ങളിൽ ആത്മദണ്ഡനപരിശീലനത്തെ കരുതി ഉപേക്ഷിക്കുക. സ്വന്തമാനത്തെക്കുറിച്ചോ ദേഹത്തെക്കുറിച്ചോ അമിതമായ താല്പൎയ്യം തോന്നുന്നതിനെ ത്യജിക്കുക. സന്തോഷപ്രദങ്ങളായ മനോരാജ്യങ്ങളെ ത്യജിക്കുക. സംഭാഷണം കുറയ്ക്കുക. നിനക്ക് ആരുടെ നേരേയെങ്കിലും താല്പൎയ്യം തോന്നുന്നില്ലെങ്കിൽ ആ ആളിനോടു സദാചാരത്തോടും ദയയോടും കൂടി വൎത്തിക്കുക. ദുഃഖമോ രോഗമോ ഉണ്ടായാൽ ആവലാതി പറയാതെ ക്ഷമയോടുകൂടി സഹിക്കുക. മൗനം പാലിക്കുക. നിന്നെ ദൈവത്തിന്നു ഭരമേല്പിച്ചുകൊണ്ടു നിൻെറ കുരിശിനെ വഹിക്കുക.

൮. നിൻെറ കൃത്യങ്ങളെ ശുഷ്കാന്തിയോടും തീക്ഷ്ണതയോടും കൂടി നിൎവ്വഹിക്കണം. ദൈവത്തെ പ്രസാദിപ്പിക്കണമെന്നും മററുള്ളവൎക്കു നന്മവരണമെന്നും ഉള്ള ഉദ്ദേശ്യത്തോടുകൂടിയായിരിക്കണം സ്വകൃത്യങ്ങളെ നിൎവ്വഹിക്കുന്നതു്. നിൻെറ തൊഴിൽ ചെയ്തുകൊണ്ടിരിക്കുന്നസമയത്തു പലപ്രാവശ്യം ഹൃദയത്തെ ദൈവത്തിങ്കലേക്ക് ഉയൎത്തുക. ലഘുവായ ഒരു പ്രാൎത്ഥന (ഒരു വാക്കോ ചെറിയ വാചകമോ മതി) ചൊല്ലുക. ഭൗമികശ്രമത്തിൽ നീ മുങ്ങിപ്പോകാതിരിപ്പാൻ നിമിഷപ്രാൎത്ഥന സഹായിക്കും. ആന്തരശുദ്ധിയോടും ദൈവാശ്രയത്തിലും ചെയ്യുന്ന ഏതു തൊഴിലും നിന്നെ നിത്യജീവന്ന് അവകാശിയാക്കിത്തീൎക്കും.

൭. ഭക്ഷണത്തിൽ അല്പമായ ഇന്ദ്രിയ നിഗ്രഹം പാലിക്കുക. നിന്റെ ആദായത്തിൽ ഒരുഭാഗം ദൈവമഹത്വത്തിന്നായി ചെലവാക്കുക. (ദിവസം പ്രതി മാററിവയ്ക്കയോ മാസത്തിലൊരിക്കൽ കൊടുക്കയോ സൗകയ്യംപോലെ ചെയ്യുക.)

വ്വ. നിന്റെ കുടുംബത്തിൽ പെട്ടവരോടും നിന്നോടടുത്തു പെരുമാറുന്നവരോടും അനുകമ്പയും, ദയയും, ഭക്തിയും ഉണ്ടായിരിക്കുക. നിന്നെ സ്നേഹിക്കുന്നതിനാൽ അവർ, നീ സ്നേഹിക്കുന്ന ദൈവത്തെ ബഹുമാനിപ്പാനും സ്നേഹിപ്പാനും ഇടയാകണം. കോപം, ദുർഭാഷണം, കലഹം, സ്വാത്ഥപരത, അസൂയ, ഏഷണി, ദ്രവ്യാഗ്രഹം, നിഗളം മുതലായ ദുർഗ്ഗുണങ്ങൾ നിന്നിലില്ലാതെയിരിക്കുമ്പോൾ നീ സ്നേഹിക്കുന്ന ദൈവത്തെ അവർ ബഹുമാനിക്കയും സ്നേഹിക്കുൻ ഇടയാകയും ചെയ്യും. കുററം പറയാതിരിപ്പാൻ എത്രയും ശ്രദ്ധാന്തിയായി കരുതണം. അല്പമായ അസൂയകൾ, നിസ്സാരമായ ബലഹീനതകൾ മുതലായതു നിന്നിൽ ഉണ്ടാവാൻ ഒട്ടും സമ്മതിക്കരുതു്. ഇക്കായ്യത്തിൽ നിന്റെ നേരെ ഏററം നിഷ്ക്കർഷയായിരിക്കുക. നിന്റെ കുടുംബാംഗങ്ങളല്ലാത്തവരോടും, അയൽക്കാരോടും,സകല മനുഷ്യരോടും ജാതിമതവർണ്ണഭേദങ്ങൾ ലവലേശം ആദരിക്കാതെ—മനഃപൂൎവ്വമായ സ്നേഹവും സദാചാരവും പാലിക്കുക

ൻ. ദോഷഭ്രയിഷ്ഠങ്ങളായ പുസ്തകങ്ങൾ വായിക്കരുതെന്നു നിർബന്ധമുണ്ടായിരിക്കണം. വഷളായ ഉല്ലാസങ്ങളെ മനഃപൂൎവ്വം ത്യജിക്കണം. ഇവയ്ക്കു വഴിപ്പെട്ടുകൊടുക്കുന്ന ദിവസം നിന്റെ ആത്മിയഅധോഗതിയുടെ ആരംഭമാകുന്നു.

൧൦. ക്ലിപ്തസമയത്തു ഉറങ്ങണം. ഉറങ്ങുന്നതിനു മുമ്പ് അന്നത്തെ ജീവിതം പരിശോധിച്ചു നോക്കണം. മേലെഴുതിയ നിയമങ്ങൾ പാലിച്ചുവോ? ദൈവത്തോടും മനുഷ്യരോടും നിന്റെ നേരെയും നിനക്കുള്ള അന്നത്തെ ചുമതല എങ്ങിനെ നിവ്വഹിച്ചു് എന്നാണു പരിശോധിക്കേണ്ടതു്. നിയമം പാലിച്ചതിനു സ്തോത്രം കൊടുക്കുക. ലംഘനം വന്നിട്ടുണ്ടെങ്കിൽ മനസ്താപപ്പെട്ടു മാപ്പപേക്ഷിക്കുക. അതു കഴിഞ്ഞു കത്താവിന്റെ പാദങ്ങളിൽ നിന്നെ അൎപ്പിച്ചു് ഉറങ്ങുക.

൧൧. 1. രണ്ടാഴ്ചയിലൊരിക്കലോ, മാസത്തിലൊരിക്കലോ എല്ലാ നോമ്പുകളിലുമോ സത്യമനസ്താപത്തോടു കൂടി കുമ്പസാ

രിക്കുക. നിന്റെ വീഴ്ചകളേപ്പററിയുള്ള മനസ്താപമാണ് പാപങ്ങളെ വിവരിച്ചു പറയുന്നതിനേക്കാൾ പ്രധാനം. നിന്റെ ആത്മീയ പിതാവു് അനുവദിക്കുന്നതിനനുസരണമായി വിശുദ്ധ കുർബാന അനുഭവിക്കുക. കർത്താവിനോടു യോജിച്ചു ജീവിക്കണമെന്നുള്ളതു് യഥാർത്ഥ ഉദ്ദേശ്യമായിരിക്കണം.

2. മാസത്തിലൊരു ദിവസം വേർതിരിച്ചു മരണത്തിനായി ഒരുങ്ങുന്നതു നന്നാകുന്നു. നിന്റെ ആയുസ്സിലെ അവസാന ദിവസമാണ് ആ ദിവസമെങ്കിൽ എങ്ങിനെ നീ ദാരോ ചുമതലകളും നിറ്വഹിക്കുമോ അതുപോലെ അന്നത്തേ പ്രാർത്ഥനകൾ ധ്യാനം, വായന, തൊഴിൽ, ഭക്ഷണം, വിശ്രമം, ഉറക്കം മുതലായതെല്ലാം നടത്തുന്നതു പ്രയോജനകരമാകുന്നു. മരണസമയത്തു കുർബാന അനുഭവിക്കുന്നതു് എങ്ങിനെ ആയിരിക്കണമോ അതുപോലെ അന്നു കുർബാന അനുഭവിക്കുന്നതു നന്ന്. ദൈവം നിശ്ചയിക്കുന്ന വിധത്തിലും സ്ഥലത്തും, സമയത്തും മരിപ്പാൻ നിന്നെ കർത്താവിന്റെ കയ്യിൽ ഏല്പിക്കുക.

൩. പരോപകാരാർത്ഥമായ വേല ചെയ്യത്തക്ക സ്ഥിതിയിൽ ദൈവം നിന്നെ വച്ചിരിക്കുന്നുവെങ്കിൽ അതു നിന്റെ സന്തോഷപൂർണ്ണമായ വിശ്രമമായിരിക്കട്ടെ. ദരിദ്രന്മാരേയും, ദുഃഖിതന്മാരേയും സഹായിക്കുമ്പോൾ നീ ക്രിസ്തുയേശുവിനെ സഹായിക്കയാണ്. നീ അവർക്കു ചെയ്യുന്ന സഹായത്തേക്കാൾ വലിയ സഹായം അവർ നിനക്കു ചെയ്തുതരുന്നു. അതെന്താണ്? അവരിൽ കൂടി ക്രിസ്തുയേശുവിനെ ശുശ്രൂഷിപ്പാനുള്ള അവസരവും ഭാഗ്യവും അവർ നിനക്കു തരുന്നു. ഇതു മറക്കരുതു്. നിന്റെ ചെലവു ക്ലിപ്തപ്പെടുത്തുക. ഐഹികസാധനങ്ങളോടു നിന്റെ മനസ്സിനുള്ള പ്രിയത്തെ നിയന്ത്രിക്കുക. നിന്നോടുള്ള സ്നേഹം മൂലം ദരിദ്രനും, വിനീതനും, ദുഃഖിതനും ആയിത്തീർന്ന ക്രിസ്തുയേശുവാണ് ഒടുവിൽ നിന്നെ ന്യായം വിധിക്കുന്നതെന്നു് ഓർക്കണം. ക്രൂശിക്കപ്പെട്ട രക്ഷകന്റെ കഷ്ടാനുഭവത്തിൽ അല്പമായ ഓഹരിക്കാരനാവാൻ നിനക്കു് അവസരം തരുന്നുവെങ്കിൽ അതു യഥാർത്ഥ സ്നേഹചിഹ്നമാണെന്നു വിശ്വസിക്കുക. എന്തുപീഡകൾ നിനക്കുണ്ടായാലും ക്രിസ്തുവിന്റെ സ്നേഹത്തെ അവലംബിച്ചുകൊള്ളുക.

# ആനന്ദവിമാനം.

(പയ്യമ്പള്ളിൽ ദാവീദുകത്തനാർ)

---

ശു. മൎക്കോസ് ൧൬:൪

"അവർ സൂക്ഷിച്ചു നോക്കി കല്ല് ഉരുട്ടി കളയപ്പെട്ടതായി കണ്ടു; എന്തുകൊണ്ടെന്നാൽ അതു് എത്രയും വലിയതായിരുന്നു."

വലിപ്പം, പ്രയാസം ആദിയായവ, ദൈവത്തിനു് അവസരം ആകുന്നു. കല്ല്, ഉരുട്ടി കളയപ്പെടുന്നതു് അതു് എത്രയും വലിയതായിരിക്കുന്നതു കൊണ്ടു് അത്രെ. ഇതു എത്രയോ ആശ്വാസം! മനുഷ്യന്റെ പ്രയാസവും ദൈവത്തിന്റെ കൃപകളും അതിശയമായ വിധത്തിൽ കൂട്ടിബന്ധിച്ചിരിക്കുന്നു. "അവർ സൂക്ഷിച്ചു നോക്കി കല്ലു ഉരുട്ടി കളയപ്പെട്ടതായി കണ്ടു; എന്തുകൊണ്ടെന്നാൽ അതു് എത്രയും വലിയതായിരുന്നു."

"എന്തുകൊണ്ടെന്നാൽ" എന്ന ഒററവാക്കു, വേദപുസ്തകത്തിൽ, കടങ്കഥപോലെ വിഷമങ്ങളായി തോന്നുന്നവയിൽ ഒന്നാകുന്നു. എന്നാൽ ഇതു, പലപ്പോഴും, കാരണങ്ങളേയും കാൎയ്യത്തേയും കൂട്ടിബന്ധിച്ചതായിരിക്കും. ഉദാഹരണം:—"അധികമായി ഭയത്തോടും വിറയലോടും കൂടെ നിങ്ങളുടെ രക്ഷയെ വേല ചെയ്വിൻ; എന്തുകൊണ്ടെന്നാൽ......ഇച്ഛിക്ക എന്നതും വേല ചെയ്ക എന്നതും നിങ്ങളിൽ ദൈവം ആകുന്നു." (ഫിലിപ്പി. ൨:൧൨) വിവരമില്ലാത്ത വായനക്കാർ സൂക്ഷിച്ചു നോക്കാതെ വിപരീതം പറയും. പിന്നെ ഇപ്പോഴും ചില തർജ്ജമകളിൽ ഇതു് ഇല്ലാതെയുമിരുന്നാൽ എന്തു ചെയ്യും! സുറിയാനിയിൽ തന്നെ അല്ല ഇംഗ്ലീഷു തർജ്ജിമകളിലും ഇതു് ഉള്ളതാകുന്നു.

ദൈവത്തിന്റെ വചനം ദൈവത്തിന്റെ പ്രതിധ്വനി അല്ലെങ്കിൽ പ്രതിഛായ കാണുന്ന കണ്ണാടി ആകുന്നു. മനുഷ്യനു കഴിയാത്തതു് അല്ലെങ്കിൽ മനുഷ്യന്റെ കഴിവു് അവസാനിക്കുമ്പോഴും അത്രെ ദൈവം തന്നേ ഏല്പെടുന്നതു്, അല്ലെങ്കിൽ സഹായിക്കുന്നതു് എന്നു എല്ലാവരും ഏറെക്കുറെ കണ്ടിട്ടുണ്ടു. പലരും ഇപ്പോഴും "കഴപ്പം" എന്ന പല്ലവി പാടുന്നതും തോന്നൽ മാത്രം ആകുന്നു. സാക്ഷാൽ പ്രതികൂലങ്ങളാണല്ല, പ്രതികൂലങ്ങൾ എന്നു തോന്നുന്നവയെ യോജിപ്പിച്ചു് നോക്കുവണ്ണം പെരുമാറുന്നതത്രെ ജ്ഞാനം. ദൈ

വത്തിനു കഴിയാത്തതു് ഇല്ല എന്നുതന്നേയല്ല, ദൈവത്തിനു 'കുഴപ്പ'വുമില്ല. പിന്നെ പ്രയാസമോ കുഴപ്പമോ ഉണ്ടാകുന്നതു ദൈവത്തിന് ഏല്പ്പെട്ടുവാൻ അവസരം അത്രെ.കല്ലിന്റെ വലിപ്പം, ഉരുട്ടികളയപ്പെട്ടുവാൻ കാരണം എന്നപോലെതന്നെ പല പ്രയാസങ്ങളും കുഴപ്പങ്ങളും മൂലം ദൈവത്തിനു മഹത്വമുണ്ടാകും. ജീവനുള്ളവനും മനസ്സുള്ളവനും വാസ്തവമായി പ്രവൃത്തിക്കുന്നവനും ആയ ഒരു ദൈവം ഉണ്ടെന്നും, താൻ കരുണയുള്ളവൻ അല്ലാതെ ക്രൂരനല്ല എന്നും, താല്പര്യമായി നോക്കുന്നവനല്ലാതെ സൂക്ഷ്മം കെട്ടവനല്ലെന്നും, പല പ്രയാസങ്ങളുടേയും മറുവശം കടക്കുന്നവൎക്കു നല്ലതെളിവുകൾ ആകുന്നു; മറുവശം കടക്കാതെ പരിഭ്രമപ്പെട്ടുന്നവൎക്കു് ഇതു് ഒരു അവസരവുമാകുന്നു. മറിയത്തെപോലെ മനസ്സുതിരിഞ്ഞു കൎത്താവിനെ ശുശ്രൂഷിക്കുന്നവരായാലും ജീവനെ ഉപേക്ഷിച്ചു് ആത്മാവു മറുവശത്തുനിന്നു മഹത്വമ്ശിഹായെ പിന്തുടരുന്നെങ്കിൽ മാത്രമേ വെളിവും തെളിവും ഉണ്ടാകയുള്ളു. ഇനിയും ഞങ്ങൾ എന്തു ചെയ്യേണം? അല്ലെങ്കിൽ, ഇനിയും കൎത്താവെ! ഞങ്ങൾ ആരുടെ പക്കൽ പോകേണ്ടു? എന്നു ചോദിച്ചാൽ മനസ്സിന്റെ ജഡമ്ശിഹായും അപ്പുറം മഹത്വമ്ശിഹായുടെ പക്കൽ തന്നേ പോകേണം; അല്ലാതെ, ഏതൊരു 'മ്ശിഹാ'യും മതിയാകയില്ല. ആയതിലേക്കു 'കുഴപ്പം' തക്ക കാരണമാകുന്നു; എന്തുകൊണ്ടെന്നാൽ, കല്ലു, (ഏതു കല്ലു് ആയാലും ശരി) അത്ര വലിയതായിരിക്കുന്നതു്, അതു അമാനുഷികമായി ഉരുട്ടിക്കളയപ്പെട്ടുവാൻ നല്ല കാരണമാകുന്നു.

ഒരു കാൎയ്യം നമുക്കു നല്ലതായിരിക്കുന്നു; എന്നാൽ നമുക്കു് അതിനെ സാധിപ്പാൻ വഹിയാ, ദൈവം നമുക്കു് അതിനെ തരുമെന്നു നാം വിശ്വസിക്കുന്നു; ചീത്ത ആകുന്നു എങ്കിൽ ദൈവം അതിനെ തരികയില്ല; ഏതായാലും നമ്മെ ഇവിടെ കൊണ്ടുവന്നതായ നാശമല്ലാത്ത കടലിനെ നാം കാണുന്നു എങ്കിൽ, നമുക്കു കടല്ക്കരെ ഇരുന്നു് ആനന്ദിക്കരുതോ?

പ്രയാസങ്ങളും വിഷമങ്ങളും, ദൈവ വചനംപോലെ വാലിന്മേൽ പിടിച്ചു് എടുത്താൽ, മോശയുടെ അതിശയം ചെയ്യുന്ന വടിപോലെയിരിക്കും. വിശ്വസിപ്പാൻ പ്രയാസമില്ലെന്നു പറഞ്ഞുകൂടാ. പൊന്നിനു വിലകൂടുന്നതു വെറുതെ അല്ല; പൂച്ചെട്ടിക്കായ് പോലെ കിട്ടുകയില്ല. അമേരിക്കായിൽ ഒരു സ്ഥലത്തു പൊന്നു ധാരാളം ഉണ്ടെന്നു കേട്ടു കടൽ കടന്നു പലരും പോയി; പ്രയാസ

പ്പെട്ട കഴിച്ച ചിലൎക്ക പനിയും പിടിച്ച് ഒട്ടുമരിച്ചും അത്രെ പൊ ന്ന കിട്ടിയതു്. 'നല്ലമുത്തു് അന്വേഷിക്കുന്ന ഒരു വ്യാപാരി "വില യേറിയ ഒരു മുത്തു കണ്ടെത്തിയാറെ ചെന്നു് അവന്നുള്ള സകലവും വിററു് അതിനെ വാങ്ങി." മനസ്സുതിരിഞ്ഞു് ആത്മവിമാനം കണ്ടാ ലും പോരാ, സ്വന്ത ജീവനെക്കൂടെയും വിററു് അതിനെ വാങ്ങിയെ ങ്കിൽ മാത്രമേ മതിയാവൂ. കൎത്താവിനെ പിന്തുടൎന്ന ശിഷ്യന്മാൎക്ക പോലും, തങ്ങളുടെ ജീവനെ വിടുന്നതുവരെ കിട്ടിയില്ല. അതേ, വരെ ജീവിതത്തിൽ എന്നപോലെ തന്നേ വിശ്വാസത്തിലും കഴ പ്പും അത്രെ. ഇന്നും അതുപോലെ ആകുന്നു. കൎത്താവിന്റെ വിശുദ്ധ ശരീരത്തെ ബഹുമാനിപ്പാനായിട്ടു താന്റെ കല്ലറവാതില്ക്കൽ ഒരു വലിയ കല്ലിരിക്കുന്നു; ആര് ഉരുട്ടിക്കളയും എന്നും ചോദിക്കുന്നു. അതു് എല്ലാ കാലത്തേക്കും ഒരു ഉപമയാകുന്നു. തത്വജ്ഞാനി കൾ ഇങ്ങിനെ സമ്മതിക്കുന്നു. കൎത്താവു് അങ്ങിനെ പറകയും ചെയ്തു. യേശു ഒരു നല്ലമനുഷ്യൻ ആയിരുന്നു് എന്നു പറവാൻ എളുപ്പം. താന്റെ ഉയൎപ്പിൽ വിശ്വസിപ്പാൻ പ്രയാസം!

പിന്നെയും, തന്റെ ഉയിൎത്തെഴുന്നേല്പിൽ വിശ്വസിക്കുന്നവരാ യ ക്രിസ്ത്യാനികളിൽ ചിലർ കുരിശിങ്കൽ വരെ വരുന്നുണ്ടെങ്കിലും പിൻമാററക്കാരായിത്തീരുന്നു. ചിലർ തന്റെ കബറിനെ ബഹുമാ നിക്കുന്നുണ്ടെങ്കിലും തന്നോടു കൂടെ കബറിന്റെ മേലായി ജീവിക്കു ന്നില്ല; ചിലർ ലാസറിനെപ്പോലെ ജീവൻ ഉള്ളവർ എങ്കിലും, കെ ട്ടു് അഴിച്ചു വിടപ്പെടാഴികയാൽ നടക്കുന്നില്ല. പഴയ ജീവനെക്കൂടെ ഉപേക്ഷിച്ചു കൎത്താവിനോടു കൂടെ ആത്മാവിൽ, കുരിശു, മരണം, കബർമുതലായവ പിറകിലാക്കി മേലായി ജീവിക്കുന്നവർ,കഴിയുന്ന കല്ലുകൾ നീക്കിയും കെട്ടുകൾ അഴിച്ചും വിടുന്നതിന്ന സഹായിക്കേ ണ്ടതാകുന്നു. കഴിയാത്ത കല്ലുകൾ നീക്കപ്പെട്ടതായും ബന്ധനങ്ങൾ പൊട്ടിക്കപ്പെട്ടതായും നാം കാണും. "യേശു മശിഹായിൽ,തന്നോടു കൂടെ നമ്മെ ഉയിൎപ്പിച്ചു സ്വൎഗ്ഗത്തിൽഇരുത്തുകയും ചെയ്തിരിക്കുന്നു" (എഫേസി. ൨:൬.) ചിലൎക്ക ഇതും സംശയമായിരിക്കും. മേശക്കി ഴിലേ പൊടി തിന്നു കിടക്കുന്ന നായ്ക്കുൾക്ക പാത്രത്തോടെ കൊടു ത്താൽ സംശയിക്കുന്നതിൽ അതിശയിപ്പാനില്ല. സ്വൎഗ്ഗത്തിലെ ബാങ്കു മുഴുവനും നമുക്ക തുറന്നിട്ടിരിക്കുന്നു. എത്രയും നാം എടുത്തു കൊള്ളുന്നുവോ അത്രയും നമുക്ക സന്തോഷമാകുന്നു. ഭൂമിയിലെ ന മ്മുടെ നിക്ഷേപങ്ങളെ സ്വൎഗ്ഗത്തിൽവെച്ചു് അവിടെ നിന്ന വാങ്ങി

ജീവിക്കേണമേന്നേ ഉള്ളു. എത്ര പേർ, മനസ്സ തിരിഞ്ഞിട്ടും തവിട്ട തിന്നുന്നു! കഷ്ടം തന്നേ! വീട്ടിൽ വന്ന് അപ്പം തിന്ന തിരുവിളക്കുട്ടികളായി ജീവിക്കേണ്ടതാകുന്നു. അറിഞ്ഞ പാപം വിട്ടതുകൊണ്ടു മതിയാകയില്ല; ഭൂമിയിൽ, എല്ലാററിലും വിലയേറിയ ജീവനെക്കൂടെയും ഉപേക്ഷിച്ചു കൊടുക്കുക തന്നേയല്ല, പിന്നെയോ, സ്വൎഗ്ഗത്തിൽ നിന്നുള്ള നിത്യജീവൻ വാങ്ങുകയും, അവിടെ തന്നേ ഹൃദയമിരുന്ന് അപ്പം തിന്നുകയുംവേണം. ഇങ്ങിനെ തന്നോടു കൂടെ ഇരിക്കുന്നവർ എത്ര ഭാഗ്യവാന്മാർ!

വിമാനസഞ്ചാരം പഠിക്കുന്നവർ മണൽകയററുക പതിവുണ്ടു്; ഉയൎന്ന് ഉയൎന്ന് പോകുവാൻ ചാക്കുകളിലേ മണൽ ചോൎത്തുകയാകുന്നു. ആനന്ദവിമാനം അല്ലെങ്കിൽ ആത്മവിമാനത്തിൽ സഞ്ചരിക്കേണമെങ്കിൽ പഴയ ജീവനെക്കൂടെ ചോൎത്തിപ്പോകണം. സഭ അല്ലെങ്കിൽ സമുദായം, സ്വസ്ഥസ്ഥലം ആയിരിക്കും എന്നു പലരും തെററിദ്ധരിച്ചു. ഹൃദയം സ്വൎഗ്ഗത്തിൽ വച്ചു സഭ ഭൂമിയിൽ വേല ചെയ്യാൻ ഉണ്ടാക്കിയതാകുന്നു. "ഇവിടേക്കു കയറി വാ" എന്നു പറയുന്നതുവരെ വേല ചെയ്യേണ്ടതുമാകുന്നു. രണ്ടുപേർ വണ്ടി കയറി ഒരാൾ ഇടയ്ക്കിറങ്ങി മറേറ ആളിനോടു "കുറേ പാൎത്തു പോകാം" എന്നു ക്ഷണിച്ചപ്പോൾ "ഇല്ല, എന്റെ സാമാനം എല്ലാം മുന്നമേ പോയിരിക്കുന്നു; ഉടുതുണി മാത്രമേയുള്ളു" എന്നു പറഞ്ഞു. അതേ, എല്ലാം സ്വൎഗ്ഗത്തിലേക്കു കാഴ്ചവച്ചു നടക്കുന്നവൎക്കു നല്ലകാലം ആകുന്നു,

മ്ശിഹായുടെ ഉയിർപ്പ് ഒരു വെളിപാടായതുപോലെ, ആത്മാവിൽ കൃപയുടെ വേലയും ഒരു വെളിപാടായി സ്ലീഹാ പറയുന്നു. അതും അനുഭവപ്പെട്ടുവരുവാൻ താൻ പ്രാർത്ഥിക്കുന്നു. (എഫേ. ൧: ൧൭-൧൯) നമുക്കു മാൎഗ്ഗംകളിൽ പോരാ; വാസ്തവമായിട്ടുള്ളതിലേക്കു കടക്കണം. അതിലേക്കു "കല്ലു നമുക്കു ആരു് ഉരുട്ടിക്കളയും" എന്നു ചോദിപ്പാൻ തക്കവണ്ണം പ്രയാസം കഴപ്പം മുതലായവ നമ്മെ ബോദ്ധ്യപ്പെടുകയത്രെ ചെയ്യുന്നതു്. ദൈവം, തന്റെ വിചാരണയിൽ തന്നെത്താൻ മറന്നിരിക്കുന്ന ദൈവം അല്ലത്രെ. നമ്മുടെ ജീവന്റെ ദൈവം, ശേഷിവും അനുകാരവും തന്നിക്കു [illegible] ദൈവമാകുന്നു; (സങ്കീ. [illegible]) [illegible] സംശയവും [illegible] എല്ലാം [illegible] അല്ലാകുന്നു; [illegible] [illegible] എന്നു് അതിൽ [illegible] പറഞ്ഞാൽ, ദൈവത്തിന്റെ വഴികളും, നമ്മ

ടെ വഴികം അല്ല. (ഏശായ ൫൫:൮--൯) അതിനാലത്രെ വെളിപാട്ട ആവശ്യപ്പെട്ടതു്.

പ്രസംഗവാക്യംപോലെ ചിലത്തു നമ്മുടെ ആശയക്കു പ്രതികൂലമായോ നമ്മുടെ വിശ്വാസത്തിന്റെ പരിശോധനയ്ക്കായോ ഇരിക്കാം. നാം അധൈര്യപ്പെടാതെ താഴ്മയായി ക്ഷമയോടെ കാത്തിരിക്കെണം. അടച്ച വാതിൽ ആയിരുന്നാലും ശരി, താൻ വളഞ്ഞതു ചൊവ്വായും ദുർഘടമുള്ളതു സമമായും ആക്കുന്നതുവരെയും തന്നേ. അങ്ങിനെ നാം താല്പര്യമായി ഉററ പ്രാർത്ഥനയോടുകൂടെ കാത്തിരുന്നാൽ പലൎക്കും നൽകപ്പെട്ടതുപോലെ നമുക്കും അനുഭവമാകും. കല്ലു പോകുന്നതു നാം കണ്ടില്ലെന്നിരുന്നാലും, അതുപോയതായി കാണാം. ഈ ഉയിർപ്പുപ്രദേശം തന്നേ, പ്രയാസമെന്നോ, പ്രതികൂലമെന്നോ തോന്നിയാലും, ഇതുതന്നേ നമുക്കു് ഉറപ്പും സ്വസ്ഥതയും എന്നുകാണാം.

പ്രിയ സഹോദരന്മാരെ, നിങ്ങളുടെ പ്രയാസമോ കുഴപ്പമോ നീങ്ങിപ്പോകുന്ന കാര്യത്തിനു വല്ല സംശയവും ഉണ്ടായാലും മുന്നോട്ടുപോയി ആരാധന കഴിപ്പിൻ. ആരാധന മുടക്കിയാൽ 'ശുശ്രൂഷ' മതിയാകയില്ലയൊ എന്നും തോന്നാം. ഒരുവേള വല്ല സംശയവും ഉണ്ടായാലും ആരാധന ചെയ്കതന്നേവേണം. തന്റെ കല്പനപോലെ ഉയിർത്തെഴുന്നേററ മശിഹാ, താൻ നിയമിച്ച മലയിൽ എഴുന്നെള്ളിയപ്പോഴും ചിലർ സംശയിച്ചു, എങ്കിലും എല്ലാവരും ആരാധിച്ചു [ ശു: മത്താ. ൨൮:൧൭ ]. ശുശ്രൂഷമാത്രം പോരാ; പിന്നെയൊ, തന്റെ നിയമംപോലെയും വാഗ്ദത്തംപോലെയും ഇന്നും താൻ എഴുന്നെള്ളുന്നിടത്തെ ആരാധനയും മുടക്കരുതു്. ആരാധന പ്രത്യേകമത്രെ. ആരാധന മുടക്കിയാൽ, സംശയം തീൎച്ചയായ അവിശ്വാസമാകും. (തുടരും)

---

# രഹസ്യപ്രാർത്ഥന.

## കാലത്തു്

(എഴുനേൽക്കുമ്പോഴം)

---

+ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധറൂഹായുടെയും തിരുനാമത്തിൽ — ആമ്മീൻ.

ദൈവമേ, പിതാവെ, മഹാ പരിശുദ്ധനേ, ഏററവും ദയാലുവായുള്ളോവേ, നീ ഇവിടെ ഉണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. ഞാൻ നിന്നെ വന്ദിക്കുന്നു. പുതിയ ഈ ദിവസത്തിൻെറ ആരംഭത്തിലേക്കു നീ എന്നെ കൊണ്ടുവന്നതിനായിട്ടും എന്നോടു നിനക്കുള്ള വലിയ സ്നേഹം നിമിത്തവും ഞാൻ നിനക്കു സ്തോത്രം ചെയ്യുന്നു. കത്താവേ! ഞാൻ നിന്നെ സ്നേഹിക്കയും നിന്നിൽ ആശ്രയിക്കയും ചെയ്യുന്നു. നിന്നെ അധികമായി സ്നേഹിപ്പാൻ എന്നെപഠിപ്പിക്കേണമേ.

സൎവ്വശക്തനും കരുണനിറഞ്ഞവനുമായ കത്താവേ, നിൻെറ തൃക്കയ്യിലേക്കു ഇന്ന് ഞാൻ എന്നെത്തന്നെയും ഞാൻ സ്നേഹിക്കുന്ന എല്ലാവരെയും ഭരമേല്പിക്കുന്നു. എൻെറ അമ്മ, അപ്പൻ, സഹോദരന്മാർ, സഹോദരികൾ, ഈ വീട്ടിലുള്ള എല്ലാവരും,എന്നെ പഠിപ്പിക്കുന്നവർ, എന്നോടുകൂടി പഠിക്കുന്നവർ,--ഇവരെ അനുഗ്രഹിക്കേണമെ. ഞങ്ങളുടെശരീരങ്ങൾക്കും ആത്മാക്കൾക്കും ആവശ്യമുള്ളതെല്ലാം തരേണമേ.

എല്ലാമനുഷ്യരേയും സ്നേഹിക്കുന്ന കത്താവായയേശുവേ, എല്ലാ വട്ടക്കാരേയും പ്രത്യേകിച്ച് അനുഗ്രഹിക്കേണമേ. പാവപ്പെട്ടവരേയും, ദു:ഖിതരേയും, ദീനക്കാരേയും ഇന്നു സഹായിക്കേണമേ. എല്ലാ ആളുകളേയും നിൻെറ അടുക്കലേക്കു ആകഷിക്കേണമേ.

എനിക്കുവേണ്ടി ക്രൂശിക്കപ്പെട്ട കത്താവേ, ഇന്നു ..(നിൻെറ പ്രധാന പാപത്തിൻെറ പേർ പറക.) പാപത്തെ ജയിക്കുന്നതിനു എനിക്കു ശക്തിതരണമേ. ഇന്നു നിൻെറ നിമിത്തം ഇന്നാരോടു (ഇന്നു നീ ആരെ സഹായിപ്പാൻ ആഗ്രഹിക്കുന്നുവോ ആ ആളിൻെറ പേരുപറക) ദയ കാണിപ്പാൻ സഹായിക്കേണമേ. ഞാൻ ഇന്നു ചെയ്യുന്ന ജോലി എല്ലാം നിനക്കുവേണ്ടി ഭംഗിയായി ചെയ്‌വാൻ എന്നെ പഠിപ്പിക്കേണമേ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ, നിൻെറ തിരുനാമം പരിശുദ്ധമാകപ്പെടണമേ. നിൻെറരാജ്യം വരണമേ. നിൻെറ ഇഷ്ടം ആകാശത്തിലേപ്പോലെ ഭൂമിയിലും ആകണമേ. ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം ഇന്നും ഞങ്ങൾക്കു തരണമേ. ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടും ക്ഷമിക്കേണമേ. പരീക്ഷയിലേക്കു ഞങ്ങളെ പ്രവേശിപ്പിക്കരുതേ. പിന്നെയോ തിന്മപെട്ടവനിൽ നിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളേണമേ. എന്തുകൊണ്ടെന്നാൽരാജ്യവും, ശക്തിയും,മഹത്വവും എന്നേക്കും നിനക്കുള്ളതാകുന്നു. ആമ്മീൻ.

✝ ഞങ്ങളുടെ കത്താവായ യേശുമ്ശിഹായുടെ കൃപയും ദൈവത്തിൻെറ സ്നേഹവും പരിശുദ്ധറൂഹായുടെ സംസൎഗ്ഗവും ഞങ്ങളെല്ലാവരോടും കൂടി എന്നേക്കും ഇരിക്കേണമേ.

# രാത്രി

(ഉറങ്ങുന്നതിനു മുമ്പ്)

---

✕ പിതാവിൻെറയും പുത്രൻെറയും പരിശുദ്ധറൂഹായുടെയും തിരുനാമത്തിൽ—ആമ്മേൻ.

ദൈവമേ, പിതാവേ, മഹാപരിശുദ്ധനെ, സ്നേഹനിധിയായവനേ, നീ ഇവിടെ ഉണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. ഞാൻ നിന്നെ വന്ദിക്കുന്നു. ഞാൻ നിന്നെ സ്നേഹിക്കയും നിന്നിൽ ആശ്രയിക്കയും ചെയ്യുന്നു. ഇന്നു എന്നോടു നീ കാണിച്ചിട്ടുള്ള നിൻെറ സകല നന്മകൾക്കുംവേണ്ടി ഞാൻ നിനക്കു സ്തോത്രം ചെയ്യുന്നു. പ്രത്യേകിച്ചു-(നിനക്കു ഇന്നുണ്ടായ സന്തോഷങ്ങൾ ഓർത്തു അവയ്ക്കായിട്ടു നന്ദിപറക)

സർവ്വശക്തനും കരുണനിറഞ്ഞവനുമായ പിതാവേ! നിൻെറ തൃക്കയ്യിലേക്കു ഞാൻ ഇന്നുരാത്രിയിൽ എന്നെത്തന്നെയും ഞാൻ സ്നേഹിക്കുന്ന എല്ലാവരേയും ഭരമേല്പിക്കുന്നു. എൻെറ അമ്മ, അപ്പൻ, സഹോദരീസഹോദരന്മാർ ഈ വീട്ടിലുള്ളവർ—ഇവരെ അനുഗ്രഹിക്കേണമേ!

രോഗികളോടും, ദുഃഖിതന്മാരോടും, മരിക്കാറായി കിടക്കുന്നവരോടും, ഇന്നുരാത്രി കഷ്ടപ്പാടു സഹിക്കുന്ന എല്ലാവരോടും നീ കരുണ ചെയ്യണമേ!

മഹാപരിശുദ്ധനായ ദൈവമേ,നിൻെറ പരിശുദ്ധാത്മാവിനെ അയച്ചു ഞാൻ ഇന്നു പാപംമൂലം നിന്നെ എങ്ങനെ ദുഃഖിപ്പിച്ചിട്ടുണ്ടെന്നു എനിക്കു കാണിച്ചുതരണമേ.

(താഴെ വരുന്ന ചോദ്യങ്ങൾ നിന്നോടുതന്നെ ചോദിക്കുക)

പ്രത്യേകമായി ഞാൻ ഇന്നു വല്ലതെറ്റും ചെയ്തോ?

ഞാൻ ഭക്തിയോടുകൂടി പ്രാർത്ഥിച്ചോ?

ഞാൻ അനുസരണമുള്ളവനായിരുന്നോ?

ഞാൻ എല്ലാവരോടും മര്യാദയോടും സ്നേഹത്തോടുംകൂടി പെരുമാറിയോ?

എൻെറ കൃത്യം (പഠിത്തം) ശരിയായി നിർവ്വഹിച്ചോ?

ഞാൻ സത്യം പറഞ്ഞോ?

ആരെങ്കിലും എന്നെ ഉപദ്രവിച്ചു എങ്കിൽ ഞാൻ അവരോടു ക്ഷമിച്ചോ?

(നീ ഇന്നു ചെയ്തുപോയ പാപങ്ങൾ ദൈവത്തോടു ഏറ്റുപറക):—

പരിശുദ്ധനും ദയാലുവുമായ ദൈവമേ, എന്റെ പാപം നിമിത്തം ഞാൻ നിന്നെ വേദനപ്പെടുത്തിയതിനാൽ ഞാൻ വളരെ ദുഃഖിക്കുന്നു. നിന്റെ വലിയ ദയയാൽ എന്നോട് ക്ഷമിച്ച് എന്നെ ശുദ്ധമാക്കണമേ.

ആകാശത്തിലുള്ള ഞങ്ങളുടെ പിതാവേ-ഇത്യാദി

+ ഞങ്ങളുടെ കർത്താവായ യേശുമ്ശിഹായുടെ കൃപയും ദൈവത്തിന്റെ സ്നേഹവും പരിശുദ്ധറൂഹായുടെ സംസർഗ്ഗവും ഞങ്ങളെല്ലാവരോടുംകൂടി എന്നേക്കും ഇരിക്കേണമേ.

കിടന്നശേഷം കുരിശുവരച്ചിട്ടു ചൊല്ലുക.

+ പിതാവേ, ഇന്നുരാത്രി എന്നെത്തന്നെയുംഎന്റെ ശരീരത്തെയും ആത്മാവിനെയും നിന്റെകൈകളിൽ ഞാൻ സമർപ്പിക്കുന്നു.

---

# ദിനംപ്രതിയുള്ള വായനകൾ.

## ഇരുപത്തിരണ്ടാം ആഴ്ച.

### പ്രഭു മനുഷ്യരാൽ വെറുക്കപ്പെട്ടതു്.

പ്രഭു പരോപകാരം ചെയ്തു ജീവിച്ചതു കൊണ്ടു അവിടുന്നു് എല്ലാമനുഷ്യരുടെയും "കണ്ണിലുണ്ണി"യായിരുന്നുവെന്നു നിങ്ങൾവിചാരിച്ചേക്കാം. എന്നാൽ വാസ്തവത്തിൽ അദ്ദേഹത്തോടു വെറുപ്പുള്ള പലർ ഉണ്ടായിരുന്നു. ഇവരിൽ പ്രധാനികൾ പരീശന്മാർ ആയിരുന്നു. അവർ അവിടുത്തെ വല്ല കുററത്തിലും പിടിച്ചിട്ടു് അദ്ദേഹത്തിന്റെ ജനസ്വാധീനം നശിപ്പിക്കയോ സാധിക്കുമെങ്കിൽ കൊന്നുകളകയും ചെയ്വാൻ ഇച്ഛിച്ചു.

ഒരു ശാബതിൽ അവർ കപ്പർനഹോമിലെ പള്ളിയിൽ കൂടിയിരുന്നു. പ്രഭു അവിടെ എത്തും എന്നു നിശ്ചയം ഉണ്ടായിരുന്നതുകൊണ്ടു വലത്തുകൈ വരണ്ട ഒരു മനുഷ്യനെ അവർ ജനക്കൂട്ടത്തിൽ പ്രഭു കാണത്തക്കവിധം കൊണ്ടുചെന്നിരുത്തി. യേശു ഇവനെ കാണുമ്പോൾ നിശ്ചയമായിട്ടും സൗഖ്യമാക്കും. അപ്പോൾ ശാബത ലംഘിച്ച കുററത്തിന് അവനെ പിടികൂടാമെന്ന് അവർ ആലോചിച്ചു. പ്രഭുവിന് അവരുടെ വിചാരങ്ങൾ മനസ്സിലായി [illegible] ന്റെ നന്മപ്രാപണത്തിന [illegible] ദോഷവും ചെയ്വാൻ നിശ്ചയിച്ചില്ല. അവിടുന്ന് അവനെ എഴുന്നേല്പിച്ചു നടുവിൽ നിർത്തീട്ട് എല്ലാവരോടും ചോദിച്ചു: ശാബതിൽ നന്മ ചെയ്യുന്നതോ, തിന്മ

ല്ലുന്നതോ ഏതു നല്ലതു; കൊല്ലുന്നതോ രക്ഷിക്കുന്നതോ ഏതു നല്ല താകുന്നു. ശാബതിൽ നിങ്ങളുടെ ഒരു കാളയോ കഴുതയോ, കുഴിയി ൽ വീണാൽ അതിനെ നിങ്ങൾ കെട്ടിക്കയറുകയില്ലയോ? അതി നാൽ മൃഗങ്ങളെക്കാൾ വളരെ വിശേഷവാനായ മനുഷ്യനെ രക്ഷി ക്കുന്നതു യുക്തം തന്നേ" എല്ലാവരും സമ്മതിച്ചതുപോലെയി രുന്നു അതുകൊണ്ടു പ്രഭു അവനെ സൗഖ്യപ്പെടുത്തിയതിൽ ആ ക്കും അവിടുത്തെ കുററപ്പെടുത്തുവാൻന്യായമില്ലായിരുന്നു. എങ്കിലും തങ്ങളുടെ കൗശലത്തിൽ തോററുപോയതുകൊണ്ട് അവർ പ്രഭുവി നെ പൂർവ്വാധികം പകച്ചു. അവിടുത്തെ കൊല്ലുവാൻ മാർഗ്ഗം എന്തെ ന്ന് അവർ കൂടിയാലോചിക്കയും ചെയ്തു.

നിന്റെ ജീവിതത്തിന് ഒരു പ്രമാണം ഉണ്ടോ? അല്ലെങ്കിൽ നീ കാററത്തെ ഓടയും, വെള്ളത്തിലേ ഓളങ്ങളായും, ഴക്കത്തെ പുല്ലുംപോലെ ആകുന്നു. പ്രഭുവിനെപ്പോലെ ജീവിപ്പാൻ ശ്രമിച്ച പലരും അവിടുത്തെപ്പോലെ പിഢിപ്പിക്കപ്പെടുകയും, നിന്ദിക്ക പ്പെടുകയും ചെയ്തു. മനുഷ്യർ നിന്നെ വെറുത്താലും നിന്റെ ജീവി തപ്രമാണം പാലിപ്പാൻ നീ തയ്യാറാണോ? അല്ലെങ്കിൽ നീ വാ സ്തവത്തിൽ ഒരു സത്യവിശ്വാസിയല്ല.

പ്രതിദിനവായനകൾ.

(തി.) ഒരു പിറവിക്കുരുടനു കാഴ്ചകൊടുത്തതു്. വി: യോഹ ൻ: ൯–൩൮. (ചൊ.) പരീശന്മാർ എതിർത്തതു്. വി: യോഹ. ൻ: ൩൯–൨൩. (ബു.) നന്മകാണാൻ അവർക്കു മനസ്സില്ലാഞ്ഞതു. വി: യോഹ. ൻ: ൨൪–൩൪. (വ്യ) പ്രഭു നസ്രേത്തിൽ വച്ചു പ്രസം ഗിച്ചതു്. വി. ലൂക്കോ ൪:൧൬–൨൨ [വെ] ചുങ്കക്കാരോടും പാപിക ളോടുംകൂടെ പന്തിഭോജനംനടത്തിയതു്. വി. ലൂക്കോ. ൫: ൨൭–൩൨. [ശ.] അവിടുന്ന് അവരുടെ പാരമ്പര്യത്തിനു കുററംപറഞ്ഞതു്. വി. മർക്കോ ൭: ൧–൧൩.

---

## ഇരുപത്തുമൂന്നാം ആഴ്ച.

### അയൽക്കാരൻ ആരെന്നുള്ള ഉപദേശം.

ശമറിയാക്കാരെയും യഹൂദന്മാരെയുംകുറിച്ച് ഏറെക്കുറെ എല്ലാ വർക്കും അറിയാം. ഇവർ രണ്ടുകൂട്ടരും യഹൂദമതാനുസാരികൾ— യഹോവായെ വന്ദിക്കുന്നവർ—ആകുന്നു. എങ്കിലും സാക്ഷാൽ "ആഢ്യന്മാർ" തങ്ങളാണെന്നു ഇരുകൂട്ടരും അഭിമതിച്ചു പരസ്പരം

വെറുക്കുന്നു. മതമാണു് അവരുടെ അന്യോന്യദ്വേഷത്തിന്റെ ആധാരം എന്നു് ഓൎക്കുന്നതു് അത്ഭുതകരമായിരിക്കുന്നു. പ്രഭു ഈ നിലയെ അശേഷം നിഷേധിച്ചിരിക്കുന്നു. "ഞാൻ" എന്നും "എന്റെ അയല്ക്കാരൻ" എന്നും രണ്ടു സ്ഥാനങ്ങളിലായി ലോകത്തിലുള്ള സകല മനുഷ്യരേയും അവിടുന്നു നിറുത്തിയിരിക്കുന്നു. ശമറിയർ മുതലായവർ അയല്ക്കാൎക്കുള്ള അവകാശങ്ങളെ അൎഹിക്കുന്നില്ലെന്നു ശഠിച്ചുകൊണ്ടു് ഒരു പരിശൻ ഒരുദിവസം പ്രഭുവിനോടു, തന്റെ അയല്ക്കാരൻ ആരാകുന്നുവെന്നു ചോദിച്ചു. സ്വന്ത മാതാപിതാക്കന്മാരും സഹോദരിസഹോദരന്മാരും സ്നേഹിതന്മാരും സ്വജാതികളും മാത്രമാണു് അയല്ക്കാൎക്കുള്ള അവകാശങ്ങൾക്കു് അൎഹതയുള്ളവർ എന്നു് അയാൾ കരുതിയിരുന്നു. ഈ കാൎയ്യത്തിൽ താൻ നന്നായി പ്രവൎത്തിക്കുന്നുവെന്നു അഭിമാനിച്ചു. എന്നാൽ സകലമനുഷ്യരും തന്റെ അയല്ക്കാരാകുന്നുവെന്നു പ്രഭു വളരെ ലളിതമായ രീതിയിൽ ക്ഷണത്തിൽ അയാളെ ബോധ്യപ്പെടുത്തി. അതു് താഴെ പറയുന്ന പ്രകാരം പരാവൎത്തനം ചെയ്യാം: റബ്ബി, നിങ്ങൾ യരുശലേമ്മിൽ നിന്നു യറിഹോവിലേക്കു കിടക്കുന്ന വഴി കണ്ടിട്ടുണ്ടല്ലോ. അതു് എത്ര ദുൎഘടം. അതിലേ ഒരു ദിവസം ഒരു യഹൂദൻ യാത്രചെയ്കയും കള്ളന്മാരുടെ കയ്യിൽ അകപ്പെടുകയും മുറിവേല്ക്കയും ചെയ്തതും നമ്മുടെ സ്വന്തക്കാരായ ആചാൎയ്യനും ലേവ്യനും തിരിഞ്ഞു നോക്കാതെ കടന്നുപോയെങ്കിലും ഒരു ശമറിയൻ അവനെ കണ്ടിട്ടു സ്വജീവനേപോലും കരുതാതെ രക്ഷിച്ചതും ഓൎമ്മയുണ്ടോ? വേണമെങ്കിൽ ആ യഹൂദൻ നിങ്ങൾ തന്നേയും ആണെന്നു വിചാരിക്കുക. ഇനിയും നിങ്ങളുടെ അയല്ക്കാരൻ ആരാണെന്നു നിങ്ങൾ തന്നേ പറയുക. അതുകയാൽ ഒരു മനുഷ്യന്റെ അയല്ക്കാരൻ മനുഷ്യസാധാരണമായ സഹായങ്ങൾക്കു ദിഷ്ടതിയിലിരിക്കുന്നവനും ഇവന്റെ അയല്ക്കാരൻ അവൻപക്കൽ നിന്നുണ്ടാവേണ്ട സഹായം ആരിൽ നിന്നുണ്ടാവേണ്ടുവോ അവനും ആകുന്നുവെന്നുള്ളതും സ്പഷ്ടം അത്രെ.

ജാത്യാഭിമാനിയായ സുറിയാനിക്കാരാ, നിന്റെ അയല്ക്കാരെ നീ അറിയുന്നുണ്ടോ? സത്യ വിശ്വാസികളു "വേൎതിരിവിന്റെ നടുച്ചുവരുകൾ" എല്ലാം തകൎന്നിരിക്കുകയാണു. മനുഷ്യ സാധാരണമായ സഹായങ്ങളും അനുകമ്പയും നീ വല്ലവൎക്കും വിലക്കുന്നുണ്ടെങ്കിൽ ക്ഷണം മാനസാന്തരപ്പെട്ടു നല്ല ശമറിയാക്കാരനെ അനുകരിക്കുക.

## പ്രതിദിനവായനകൾ.

(തി.) ശമറിയായുടെ ഉത്ഭവം. ൧ രാജാ. ൧൬: ൧൫—൨൪. (ചൊ.) ശമറിയായിൽ പരദേശികൾ കയറിപ്പാൎത്തതു. ൨ രാജാ. ൧൭:൨൪–൪൧. (ബു.)പ്രഭു ഒരു ശമറിയാക്കാരിയോടു വൎത്തിച്ചവിധം. യോഹ. ൪:൧–൧൫. (വ്യാ.) ടി. തുടൎച്ച. യോഹ. ൪:൧൬—൨൬ (വെ.)അയല്ക്കാരന്റെ നേരേ എങ്ങനെ വൎത്തിക്കണം. ലേവി. ൧൯: ൧൬—൧൮. (ശ.) അയൽപക്കബന്ധത്തെക്കുറിച്ചുള്ള ചില യഹൂദ നിയമങ്ങൾ പുറ: ൨൨: ൭—൧൪.

---

### ഇരുപത്തുനാലാം ആഴ്ച.

### പ്രഭുവിന്റെ ഇച്ഛാഭംഗം.

ധനത്തെ സംബന്ധിച്ചു പ്രഭു പലപ്രാവശ്യം ശക്തിയോടെ സംസാരിപ്പാൻ ഇടയായിട്ടുണ്ടു്. "ധനവാൻ സ്വൎഗ്ഗരാജ്യത്തിലേക്കു കടക്കുന്നതു് എത്ര പ്രയാസം. ഒട്ടകം സൂചിക്കുഴയിൽക്കൂടി കടക്കുന്നതാണു് അതിൽ എളുപ്പം" എന്നു ഒരിക്കലും, "ധനവാന്മാരായ നിങ്ങൾക്കു ഹാ കഷ്ടം! എന്തെന്നാൽ നിങ്ങളുടെ ആശ്വാസം നിങ്ങൾക്കു കിട്ടിയിരിക്കുന്നു" എന്നു വേറൊരിക്കലും അരുളിച്ചെയ്തിരിക്കുന്നു. ഇതു കേൾക്കുന്ന ഏതൊരുവനാണു ഞെട്ടിപ്പോകാത്തതു? ധനം ദൈവിക ജീവിതത്തിനു് ഏതുപ്രകാരം തടസ്സം ഉണ്ടാക്കുന്നുവെന്നുള്ളതിനു് അവിടുന്നു് ഒരു ദൃഷ്ടാന്തം ചൂണ്ടിക്കാണിക്കുന്നു. ആ ധനവാനായ ചെറുപ്പക്കാരൻ സാധാരണ ധനവാന്മാരേപ്പോലെ അല്ലായിരുന്നു. അവൻ എല്ലാവിധത്തിലും നീതിമാനായി ജീവിച്ചു. ഒരുത്തരുടെ മുതൽ അവൻ അപഹരിച്ചിട്ടില്ലാ. സകലത്തിലും പത്തിലൊന്നു കൊടുത്തുവന്നു. കല്പിക്കപ്പെട്ടിരുന്ന സകലവും അവൻ അനുവൎത്തിക്കുന്നുവെന്നു അഭിമതിക്കയും ചെയ്തു. അതുകൊണ്ടു അവൻ നല്ല മുഖപ്രസാദത്തോടെ യേശുതമ്പുരാനെ സമീപിച്ചു അത്രത്തോളമുള്ള അവന്റെ ജീവിതം പ്രഭുവിന്നു തൃപ്തികരമായിരുന്നു. പുണ്യജീവിതത്തിന്റെ പൂൎണ്ണതയെ അവിടുന്നു മനസ്സുതെളിഞ്ഞു ആ ചെറുപ്പക്കാരന്നു് ഉള്ളേ ആശംസിച്ചു. അവനും അതിനായി വാസ്തവത്തിൽ ആഗ്രഹിക്കയും അതിനേക്കുറിച്ചു പ്രഭുവിന്റെ ഉപദേശം അപേക്ഷിക്കയും ചെയ്തു. എങ്കിലും അവിടുന്നു് അതു് അവനു് അറിയിച്ചു കൊടുത്തപ്പോൾ അതിൽ നിന്നു് അവനെ പിൻവലിച്ച ഏകകാൎയ്യം ധനമായിരുന്നു.

പ്രഭുവിന് ഈ ഒരു പ്രാവശ്യം മാത്രമല്ലാ ഇച്ഛാഭംഗം ഉണ്ടായിട്ടുള്ളതു്. ഇതു് ആദ്യത്തേതും അല്ലായിരുന്നു. ഓരോ തരത്തിലുള്ള ധനവാന്മാർ, വിദ്വാന്മാർ, അധികാരികൾ, പണക്കാർ മുതലായവർ സദാ അവിടുത്തേക്കു പ്രതികൂലമായി നില്ക്കുന്നു. ധനത്തെ ശരിയായി കൈകാര്യം ചെയ്യാത്തവർക്കു നിശ്ചയമായി യഹൂദായുടെ അനുഭവം അത്രെ ശേഷിക്കുന്നതു്.

### പ്രതിദിന വായനകൾ.

(തി) ധനത്തെക്കുറിച്ചുള്ള പ്രഭുവിന്റെ അഭിമതം. വി: മർക്കോ ൧൦: ൧൭–൨൭ [ചൊ.] പ്രഭുവിനെ ഇച്ഛാഭംഗപ്പെടുത്തിയ യുവാവ് ടി ൧൦: ൨൮-൩൧. [ബു.] നമ്മുടെ ആശ്രയം എന്തായിരിക്കണം. സങ്കീ. ൬൨: ൫–൧൨. [വ്യാ) പണം പ്രധാനകാര്യമാക്കുന്നതിന്റെ അബദ്ധം. വി. ലൂക്കോ. ൧൨: ൧൫. [ശ.] യഥാർത്ഥധനം. വി. മത്താ. ൬:൧൯–൨൪.

## സഭാപഞ്ചാംഗം.

1924 NOV—DEC

1100 വൃശ്ചികം.

| ന്യ. | മ. | ഇ. | ആഴ്ച. |
|---|---|---|---|
| 3 | 1 | 16 | ഞാ. കൂദശ് ഈത്തോ. |
| 10 | 8 | 23 | ഞാ. ഹൂദസ് ഈത്തോ. |
| 12 | 10 | 25 | ചൊ. വലിയ മാർദീവന്നാസ്യോസിന്റെ ഓർമ്മ. |
| 17 | 15 | 30 | ഞാ. സ്കറിയായോടുള്ള വചനിപ്പ്. |
| 24 | 22 | 7 | ഞാ. ദൈവമാതാവിനോടുള്ള വചനിപ്പ്. |
| 28 | 26 | 11 | വ്യാ. മാർയാക്കോബുബുർദ്ദാനായുടെഓർമ്മ. |
| 29 | 27 | 12 | വെ. മല്പാനും എപ്പിസ്കോപ്പായും ആയിരുന്ന മാർ യാക്കോബിന്റെ ഓർമ്മ. |
| 30 | 28 | 13 | ശ. മാർ അന്ത്രയോസ്ശ്ലീഹായുടെ ഓർമ്മ. |

Reg. No. T. 72.

# നോട്ടീസ്

മാറ്റപ്പത്രങ്ങൾ, ലേഖനങ്ങൾ, മുതലായവ "പത്രാധിപർ, ബഥനിമാസിക, പുതുപ്പള്ളി, കോട്ടയം" എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണ്. മഷികൊണ്ടു സുവ്യക്തമായി, ഒരുവശത്തു മാത്രം എഴുതിയ ലേഖനങ്ങളേ ഇവിടെ വായിപ്പാൻ തരമുള്ളു. സ്റ്റാമ്പൊട്ടിച്ചു മേൽവിലാസമെഴുതിയ കവർ ഉപന്യാസസഹിതം അയയ്ക്കാത്ത ലേഖകന്മാർക്കു ത്യാജ്യങ്ങളായ ഉപന്യാസങ്ങൾ തിരികെ അയച്ചുകൊടുക്കുന്നതല്ല.

പത്രാധിപർ.

വരിക്കാർ മാസിക സംബന്ധമായ കത്തിടപാടുകൾ നടത്തുമ്പോൾ അവരവരുടെ രജിസ്റ്റർ നമ്പരുംകൂടെ എഴുതേണ്ടതാണ്. വരിക്കാർക്ക് ഓരോരുത്തർക്കും വിലാസത്തിൽ കൊടുത്തിട്ടുള്ള രജിസ്റ്റർ നമ്പർ എഴുതാത്ത കത്തുകൾക്കു മറുപടികൊടുക്കുന്നതു പ്രയാസമാണ്.

ബഥനിമാസികയുടെ വരിക്കാർ ആയിരിപ്പാൻ ആഗ്രഹിക്കുന്ന എല്ലാവരും ഒരു രൂപാ മുൻകൂർ അടച്ചോ വി. പി. ചുമത്തി അയപ്പാൻ അപേക്ഷിച്ചോ എഴുതി അയക്കേണ്ടതാണ്.

മാനേജർ, ബഥനിമാസിക.
തിരുവല്ലാ.

---

## പത്തരച്ചക്രം മാത്രം!

ഇതിനിടെ പ്രസിദ്ധീകരിക്കപ്പെട്ട "അദ്ധ്യാത്മഗീതങ്ങൾ" എന്ന പാട്ടുപുസ്തകത്തിന്റെ രണ്ടാം പതിപ്പ് ഇതാ തയാറാകുന്നു! വില ഒന്നിനു 10½ ചക്രം മാത്രം. 100-ക്കു 20 കമ്മീഷൻ നൽകുന്നതാണ്. പുതിയ പതിപ്പിൽ ചില പുതിയ പാട്ടുകൾ വിശേഷവിധിയായി ചേർത്തിട്ടുമുണ്ട്.

ഇതുകൂടാതെ എല്ലാ സുറിയാനി തർജ്ജമപ്പുസ്തകങ്ങളും ഇവിടെ കിട്ടുന്നതാണ്.

മേൽവിലാസം:—
പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശൻ
കുന്നംകുളം

---

Printed and Published By Sadhu Varughese
at the National Printing House, Tiruvalla